# THE CHURCH WEEKLY

Vol. VII | SUNDAY 10th MAY 1953 | PRICE 2 ANNAS PER COPY | NO. 18

*Letter to the Editor*

# WORSHIP

Mount Tabor,
Pathanapuram,
Travancore,
13-4-1953.

Sir,

The reading of your article prompts me to do what you say, and comment upon your statements. I have just received from England a parcel of exercise books in which an old friend of mine, (a priest's widow aged 81) has transcribed a number of Syriac Marriage Offices, which she has translated from a Latin transcension. She has appended two notes: "O, the repetition! O, the redundancy! It wearied me!" Yet she has persevered and completed the work.

I have now been living in your fold for over four years, and like the importunate widow, I have been approaching priests and bishops with requests for translations of the Syrian Services. One or two have responded but alas, few appear to be interested or desirous of helping the stranger in their midst. They plead work on back of opportunity. However I think they find that the repetitions in our services are wearisome.

On Good Friday, I was in Pathanapuram, Prayers began in Chapel at 0900 hours and continued until 1600 hours, a matter of seven hours, but only a handful of the people who were present in the compound attended. The children were in and out, and they were more concerned with what was happening outside the church than within. I saw the same thing happen on another Good Friday at Kunnamkulam, where children and others were assembled in great numbers in the churchyard. The youngsters were climbing trees, their elders were sitting upon tombstones ofcourse these were periods of religious emphasis, but surely, it would have been better for the children to be gathered together and given a short instruction, and made to sing a simple devotion like "The Story of the Cross" we should not be afraid of borrowing.

There is no doubt that as drawn out services make it difficult for the church to do missionary work. Converts need milk not strong meat.

Someday perhaps a prelate or someone in authority will set up machinery to overhaul the services of the church and revise them, keeping what is essential and avoiding vain repetitions.

Often we lament the fact that so many of our people have left the ancient fold and sought shelter in other communities. It is no use blinding ourselves to this, but we should seek to find out the reason. It has often been said that our church is sleeping, Certainly the dead hand of tradition lies heavy upon us. We go on using words, words, words, and often the people do not know even what the priest is saying. Often the illusions are irrelevant. How for instance can it be stated that Jacob's four concubines are symbolic of the four Evangelists—does the symbol merely exist in the part that they are *four*? This occurs in the Holy Week readers why is there so much emphasis in the marriage service on the daughter in law of Judah, from whom he obtained children in an irregular manner. Does the church excuse *incest* and tolerate prostitution? We seem to have remained entirely Jewish. Mercifully the rank and file of the church are ignorant of these things. These unfamiliar prayers are often recited so fast that no one, let alone the priest can appreciate their meaning.

Words are of course, of secondary importance, but they should clothe realities. The other day, one of our people, who desired to enter into an irregular liason, said "Abraham had two wives: Why cannot I?" This is typical of so many of our lambs over which we have been appointed shepherds. They need teachings.

We still have many adherents, but so many of the church's ablest sons, have sought new paths, and their spiritual home is outside her bounds. It is a sad reflection upon our community, that despite the long history of the church, and her wonderful traditions, we have not succeeded in making of her children a communicating people. That may be why she is asleep. The Master's words have been proved true over and over again: "Except ye eat the Flesh of the Son of Man and drink his blood. Ye have no life in you".

This morning I have been reading in the "Church Times" of the 6th March, a letter from a Roman Catholic. He wrote: "Belief in the Real Presence makes the prayers used at mass of secondary importance. The great fact of our time is surely that (both in the Roman Catholic and Anglican folds)...... *"AND NOT ELSEWHERE*—there is *a religion* of *frequent communion based on the words. Come unto me*". And it is thus that people in general come must easily, and most often, to the prayer of recollection, which means unity of spirit in the bond of peace".

ക്രൈസ്തവലോകം

# സ്വീഡനിലെ സഭ

II

എന്നാൽ സ്വീഡനിലെ സാമൂഹ്യമായ ജീവിതത്തിലും ധാർമ്മിക അധഃപതനം തുടർന്നുകൊണ്ടിരിക്കുന്നു എന്നുള്ളതിന് അവിടത്തെ മദ്യപാനാസക്തിയും, വിവാഹമോചനക്കേസുകളുടെ വർദ്ധനയും, അവിവാഹിതരായ മാതാക്കളുടെ എണ്ണവും തെളിവുകളാണ്. മനുഷ്യൻെറ ആദ്ധ്യാത്മികമായ ആവശ്യങ്ങൾ രാജ്യത്തിനു നിറവേറുവാൻ കഴിയുകയില്ലെന്നുള്ള സത്യം അംഗീകരിക്കാത്തിടത്തോളം കാലം സോഷ്യലിസ്റ്റു സിദ്ധാന്തങ്ങളും, ക്രൈസ്തവ തപസാഹിതകളും കൂട്ടിയിണക്കി സഭയും, രാഷ്ട്രവും യോജിച്ചുപോകുവാൻ സാദ്ധ്യമല്ല. സ്വീഡനിൽ ഗവണ്മെൻറു സകലതും നിർവ്വഹിക്കുമെന്നുള്ള ചിന്താഗതിയുള്ളതിനാൽ ഒരു സംഘം ക്രൈസ്തവസ്ത്രീകൾ ജർമ്മനിയിൽ ബോംബുവർഷമേററു അശരണരായ ജനങ്ങളെ സഹായിച്ചു ശുശ്രൂഷിക്കുന്നതിനു അങ്ങോട്ടു പോകുകയുണ്ടായി. സ്റ്റേററു സോഷ്യലിസം 'സ്നേഹരഹിതമായ സാമൂഹ്യസേവനമാണ്' എന്നത്രേ ഈ വനിതകൾ നിർവ്വചിച്ചിരിക്കുന്നതു്. എങ്കിലും ക്രൈസ്തവർ ഇന്നും അവിടെ പൊതുജനോപകാരപ്രദമായ വിവിധ പ്രവർത്തനങ്ങളിൽ വ്യാപൃതരായിട്ടുണ്ടു്. രാജ്യം സർവ്വത്തും നിർവ്വഹിക്കും എന്ന ചിന്താഗതിയാണു, സ്വീഡനിലെപ്പോലെയുള്ള ഒരു രാജ്യത്തു സഭയ്ക്കുള്ള യഥാർത്ഥ സ്ഥാനമെന്തെന്നു ചിന്തിക്കുവാൻ ക്രൈസ്തവനേതാക്കന്മാർക്കും, പണ്ഡിതന്മാർക്കും അവസരമുണ്ടാക്കിക്കൊടുത്തതു്. സ്വീഡനിലെ പ്രമുഖ പ്രഥസറന്മാരും, ഗവണ്മെൻറുദ്യോഗസ്ഥന്മാരും, പത്രപ്രവർത്തകരും ഉൾപ്പെട്ട സോഷ്യലിസ്ററു ശത്രുപക്ഷം ക്രൈസ്തവസഭയുടെ പ്രവർത്തനങ്ങളെപ്പററി സംശയിക്കുകയോ ചിന്തിക്കുകയോ ചെയ്യുന്നില്ല. സഭ സമുദായശകടത്തിൻെറ അഞ്ചാമത്തെ ചക്രമാണത്രേ.

കുടുംബജീവിതവുമായി ബന്ധമുള്ള വിവാഹമോചനം, കൃത്രിമ സന്താനോല്പാദനം,, വ്യഭിചാരം മുതലായ സാമൂഹ്യ പ്രശ്നങ്ങളെപ്പററി സഭയുടെ നിലപാടു വിവരിച്ചുകൊണ്ടുള്ള ഒരു ഇടയലേഖനം 1951-ൽ സ്വീഡിഷ് ബിഷോപ്പന്മാർ ഇറക്കുകയുണ്ടായി. ഈ ഇടയലേഖനം രാജ്യത്തു പ്രചണ്ഡമായ പ്രതിഷേധപ്രകടനങ്ങൾക്കു് ഇടംകൊടുത്തു. ഇടയലേഖനത്തിലുൾക്കൊണ്ടിരുന്ന സംഗതികളുടെ ഗുരുലഘുത്വത്തിലല്ല, പിന്നെയോ ഇപ്രകാരമുള്ള ഒരു ലേഖനം പ്രസിദ്ധീകരിക്കുന്നതിനു ബിഷോപ്പന്മാർ ധൈര്യപ്പെട്ടതിലാണു പ്രതിഷേധം ഉണ്ടായതു്. സ്വീഡനിലെ സഭയ്ക്കു് ഇമ്മാതിരിയുള്ള ഇടയലേഖനങ്ങൾ ഗുണത്തേക്കാൾ കൂടുതൽ ദോഷം വലിച്ചുവയ്ക്കുന്നുണ്ടെന്നും സഭ പ്രാർത്ഥനയിൽ മാത്രം ശ്രദ്ധ കേന്ദ്രീകരിച്ചാൽ മതിയെന്നുമാണ് അവിടത്തെ മതം.

വർഷങ്ങളായി സ്വീഡിഷ് സഭയ്ക്കു് അതിൻെറ ശത്രുവായി പ്രവർത്തിക്കുന്ന സോഷ്യലിസ്ററു പത്രവുമായി വാദപ്രതിവാദം നടത്തേണ്ടതായി വന്നു. സ്വീഡനിലെ ഇന്നത്തെ പത്രപ്രവർത്തകരുടെ വ്യക്തിഗതമായ ബോധത്താലല്ല പിന്നെയോ സിദ്ധമായ പത്രപ്രവർത്തനാഭ്യസനത്താൽ അവർ സഭയെ എതിർക്കുന്നു എന്നാണ് അവിടത്തെ ഒരു ക്രിസ്തീയ പ്രസിദ്ധീകരണം സമർത്ഥിക്കുന്നതു്. ഈ സഭാവിരുദ്ധമനോഭാവം സ്വീഡനിലേപ്പോലെ മററു യൂറോപ്യൻ രാജ്യങ്ങളിൽ ഇല്ല. താരതമ്യേന ഇതര യൂറോപ്യൻ രാജ്യങ്ങളിലെ സഭകൾക്കു കൂടുതൽ സ്വാതന്ത്ര്യവുമുണ്ടു്. ഇംഗ്ലണ്ടിലെ പാർലമെൻറിൻെറ അനുവാദമില്ലാതെ ആംഗ്ലിക്കൻ സഭയുടെ പ്രാർത്ഥന പുസ്തകം(Prayer Book) വ്യത്യാസപ്പെടുത്തുവാൻ സാദ്ധ്യമല്ല. സ്വിററ്സർലണ്ടിലാണെങ്കിൽ ഇടവകാധിപന്മാരായ സഭാശുശ്രൂഷകർക്കു സുവിശേഷ പ്രചരണത്തിനും പുറമേ ജനക്ഷേമപരമായ രാജ്യത്തിൻെറ നിലപാടു സൂക്ഷിക്കേണ്ടതായിട്ടുമുണ്ടു്. എന്നാൽ സ്വീഡനിൽ ഗവണ്മെൻറിൻെറ അനുവാദമില്ലാതെ സഭാസമ്മേളനം (Church Assembly) കൂടുവാൻ പാടില്ല. സഭയ്ക്കു് ആവശ്യമെന്നു് അവിടത്തെ പാർലമെൻറിനു തോന്നുന്ന നിയമങ്ങൾ അംഗീകരിക്കുന്നതിനോ, നിഷേധിക്കുന്നതിനോ ഉള്ള അധികാരമേ സഭാസമ്മേളനത്തിനുള്ളു. സഭയെ രാജ്യത്തിൻെറ ഒരു പ്രത്യേക ഡിപ്പാർട്ടുമെൻറു് എന്ന നിലയിൽ നിന്നും വിമുക്തമാക്കുവാൻ അവിടത്തെ ക്രൈസ്തവസഭകൾ ശ്രമിച്ചുകൊണ്ടിരിക്കുന്നതു പെട്ടെന്നു വിജയത്തിലെത്തിയില്ലെങ്കിലും അഭിനന്ദനാർഹമാണ്.

---

It is this religion of frequent communion which I have so missed in the four years of my sojourn among you. Alas, it is not encouraged by authority, though there are signs of a new spirit among our people We have a daily mass at Pathanapuram, but I always feel that a Mass without communicants is an anomaly.

However some people are learning. I know of a Syrian Bishop(not of our portion of the church) who is encouraging monthly communions at least:—if possible more —among his flock. On Luck Day the Altars were crowded with his women folk, who, stimulated by his kalpana, came to give thanks for blessed Mary, and to receive the life of her Son in his own appointed way. People I find are willing to be taught.

Let us then concentrate on realities, not on blind and dumb ceremonies. So our church will be up and doing. She will help to dispel the darkness of ignorance. She will be about her father's business.

The other day a little child was allowed to die without baptism, though several priests were near at hand, and the father was something of a catechist.

On another occasion a young lad died without the viaticum, because of the cumbrous nature of the church's machinary. These things ought not to be.

I have not written this in a spirit of carping criticism, for I love the ancient ways, but to stimulate thought and action.

Yours faithfully,
Laurence S. Jackson.

---


## ചർച്ച് വീക്ക്‌ലി വരിസംഖ്യ

| | | | | |
|---|---|---|---|---|
| ഒരു വർഷത്തേക്കു് | രൂ. 6 | 0 | 0 |
| ആറു മാസത്തേക്കു് | 3 | 0 | 0 |
| ഒററപ്രതിക്കു് | 0 | 2 | 0 |

# യുവജനങ്ങളുടെ കർത്തവ്യം.

(ഡീക്കൺ ഡാനിയേൽ എൻ. വറുഗീസ് ബി. ഏ.)

കഴിഞ്ഞ നൂററാണ്ടുകളും ഇന്നത്തേതുമായി താരതമ്യപഠനം നടത്തുമ്പോൾ പ്രധാനമായി രണ്ടു കാര്യങ്ങൾ നമുക്കു കാണുവാൻ സാധിക്കുന്നതാണ്. കഴിഞ്ഞ ശതാബ്ദങ്ങളിൽ സാമ്രാജ്യമോഹികളുടെ സംഖ്യ വർദ്ധിച്ചിരുന്നെങ്കിൽ ആധുനികകാലത്ത് സാഹോദര്യത്തിൽ സ്വരാജ്യ ഉന്നമനത്തിനുവേണ്ടി മനുഷ്യൻ തീവ്രശ്രമം നടത്തുന്നു. കഴിഞ്ഞ കാലങ്ങളിൽ മതാധിപന്മാർ സാമൂഹ്യപ്രവർത്തനങ്ങളിൽ ഉത്സുകരായി കഴിഞ്ഞുകൂടിയിരുന്നു. എന്നാൽ ഇന്നാകട്ടെ മനുഷ്യർ മതതീഷ്ണതയില്ലാത്തവരായി രാഷ്ട്രീയ കാര്യങ്ങളിൽ ശ്രദ്ധ കേന്ദ്രീകരിച്ചുകൊണ്ടു ജീവിക്കുന്നു. ഈ രാജ്യത്തിൽ ദൈനംദിനമെന്നോണം പല പല പാർട്ടികൾ രൂപമെടുക്കുന്നുണ്ടല്ലൊ. വിവിധ ഇസങ്ങൾ തീപ്പൊരിപ്രസംഗങ്ങളുമായി പൊതുജനങ്ങളെ വെകിളിപിടിപ്പിച്ചുകൊണ്ട് ഊർജ്ജിതമായി പ്രവർത്തിച്ചുപോരുന്നത് ഇന്നത്തെ ഒരു സാധാരണ സംഭവമാണല്ലോ? എല്ലാ രാഷ്ട്രീയപാർട്ടികളുടെയും ലക്ഷ്യം ഒന്നുതന്നെ. പാവപ്പെട്ടവനെ ഉദ്ധരിക്കുക എന്നതാണ് ഏവരുടെയും പ്രധാന ലാക്ക് എന്നു ഘോഷിക്കുന്നു. എന്നാൽ ഓരോ പാർട്ടിയും വിവിധങ്ങളായ ഓരോ പഥത്തെ തെരഞ്ഞെടുക്കുന്നു. ഓരോരുത്തർ സ്വീകരിച്ചിരിക്കുന്ന വഴിയെപ്പററി പഠിച്ച് നമുക്കു സ്വാഗതം ചെയ്യാവുന്നവ ഏത് എന്നു കണ്ടുപിടിക്കുന്നതിലാണ് ജയാപജയങ്ങൾ സ്ഥിതിചെയ്യുന്നത്. ക്രൈസ്തവരായ നമ്മുടെ സാമൂഹ്യജീവിതത്തിൽ ക്രിസ്തീയവ്യവസ്ഥിതിക്കു ചേരുന്നതായ ഏതു പാർട്ടിയോടും യോജിച്ചു പ്രവർത്തിക്കുന്നതിൽ യാതൊരു തെററുമില്ല. യേശുതമ്പുരാൻ പഠിപ്പിച്ചിരിക്കുന്ന മാർഗ്ഗത്തിനു യോജിക്കാത്ത യാതൊരു പരിപാടികൾക്കും പിന്തുണ നൽകുവാൻ നാം തയ്യാറാകരുത്. ആയത് പ്രത്യേകം ചിന്തിച്ചു പ്രവർത്തിക്കുവാൻ യുവാക്കൾ കരുതേണ്ടത് ആവശ്യമാണ്.

നമ്മുടെ പല യുവാക്കന്മാരെയും ആകർഷിച്ചുകൊണ്ടിരിക്കുന്ന ഒരു രാഷ്ട്രീയപാർട്ടിയാണല്ലൊ കമ്യൂണിസം. പ്രസ്തുത പാർട്ടിയെ ആശ്ലേഷിക്കുവാൻ നമുക്കു കഴിയുമോ എന്നു ക്രൈസ്തവ യുവസഹോദരന്മാർ ആലോചിക്കണം. അവരുടെ ചിഹ്നം അരിവാളും ചുററികയുമാണല്ലൊ? കർത്താവേശുമിശിഹാ വി. പത്രോസിനോട് "വാൾ ഉറയിൽ ഇടുക, വാളെടുക്കുന്നവൻ വാളാൽ നശിക്കും" എന്നരുളിച്ചെയ്യുന്നു. ഒരുവൻെറ ജീവനാശം വരുത്തിയിട്ട് ഇതരനെ ഉയർത്തുന്ന പരിപാടി ക്രിസ്തീയമല്ല. കർത്താവ് തൻെറ മനുഷ്യാവതാരം മൂലം ഒരു നവ്യനിലപാടു ലോകത്തിൽ ഉൽഭൂതമാക്കി. സ്വീകരിച്ച മാർഗ്ഗം അഹിംസാപരമായിരുന്നു. കമ്യൂണിസമാകട്ടെ ഹിംസാത്മകമായ മാർഗ്ഗത്തിൽ കൂടെ ഒരു നവ്യ വ്യവസ്ഥിതി സൃഷ്ടിക്കുവാൻ വെമ്പൽകൊള്ളുന്നു. ഒന്നു നീതിയെങ്കിൽ അപരം അനീതി. നാം ഏതു സ്വീകരിക്കും? ആധുനികപരിതസ്ഥിതിയിൽ ലോകത്തിനാകമാനം ഒരു പരിവർത്തനം സാധിക്കേണ്ടതായിട്ടാണിരിക്കുന്നത്. അതു ക്രിസ്തീയനീതിക്കനുയോജ്യമായിരിക്കണമെന്നുള്ളത് ഒഴിച്ചുകൂടാത്തതാകുന്നു.

ദൈവംതമ്പുരാൻ ഒരു പ്രത്യേക ജാതിയെ തെരഞ്ഞെടുത്ത് അന്യാദൃശമായ കാവലിലും സംരക്ഷണയിലും നയിച്ചു. അവരാകട്ടെ ആദ്ധ്യാത്മിക പരിസരങ്ങൾ പരിത്യജിച്ചു സാത്താനു കൂട്ടാളികളായിത്തീർന്നു. അവരെ ഉദ്ധരിക്കുവാൻ ദൈവപുത്രൻ മനുഷ്യാവതാരം ചെയ്തു. സാമൂഹ്യവിപ്ളവം മുഖേന ക്രിസ്തീയ വ്യവസ്ഥിതി ലോകത്തിൽ സംജാതമാക്കി. ഇതരമാർഗ്ഗങ്ങൾ ഉപേക്ഷിച്ച് ക്രൈസ്തവചുററുപാടിൽ ലോകം ആനീതമായി സകലജനവും മോക്ഷാവകാശികളായിത്തീരണമെന്നു മിശിഹാതമ്പുരാൻ ആഗ്രഹിക്കുന്നു. അന്യമതാവലംബികൾക്കു മോക്ഷമില്ലേ എന്ന പ്രശ്നം ചിലരിലങ്കുരിച്ചേക്കാം. നമ്മുടെ വിശ്വാസപ്രകാരം മററു മതങ്ങൾ സ്വർഗ്ഗരാജ്യത്തിനവകാശം ഇല്ല എന്നു തെളിയിക്കുവാൻ പ്രയാസമില്ല. പരിപാവനങ്ങളായ ആശയാദർശങ്ങൾ ഉൾക്കൊള്ളുന്ന ഏകമതം ക്രൈസ്തവമതം തന്നെ. എല്ലാ നന്മകളുടെയും വിളനിലമായി ക്രിസ്തുമതം മാത്രമേയുള്ളു.

ആമോസിൻെറ പ്രവചനപുസ്തകം 1-ം 2-ം അദ്ധ്യായങ്ങൾ വായിക്കുമ്പോൾ സ്വജനമായ ഇസ്രയേലിനു വിരോധമായി പ്രവർത്തിക്കുന്നവരെ യഹോവാ ശിക്ഷിക്കാതെ വിടുകയില്ലെന്നും ഇസ്രായേൽ ദൈവീകപാതയിൽ നിന്നു വ്യതിചലിക്കരുതെന്നും പ്രസ്താവിച്ചിരിക്കുന്നതു കാണാം. ക്രിസ്ത്യാനികൾ ക്രിസ്തുവിൻെറ പ്രമാണങ്ങൾ അനുസരിച്ചു ജീവിക്കുമെങ്കിൽ അവർ വിവിധസരണികളിലും സുരക്ഷിതരായിരിക്കുമെന്നുള്ളതു തർക്കമററ സംഗതിയാണ്. എത്ര അതുല്യമായ പദവിയാണ് ക്രിസ്ത്യാനികൾക്കു മിശിഹാതമ്പുരാൻ കരുതി നൽകിയിട്ടുള്ളത്.

യുവാക്കന്മാർ മതസ്നേഹമുള്ളവരായിത്തീരണം. മതത്തെപ്പററി പഠിക്കുന്നതിനോ മതാടിസ്ഥാനത്തിൽ ജീവിതം നയിക്കുന്നതിനോ ഇന്നത്തെ പല ചെറുപ്പക്കാരും വൈമുഖ്യം പ്രദർശിപ്പിക്കുന്നതു ദർശിക്കുമ്പോൾ സങ്കടപ്പെടാതിരിക്കാൻ നിർവാഹമില്ല. എൻെറ ചുരുങ്ങിയ കാലത്തെ ഇടവകസന്ദർശനങ്ങൾകൊണ്ടു പല ഇടവകകളിലേയും സ്ഥിതി ശുഭോദർക്കമല്ല എന്നു മനസ്സിലാക്കുവാൻ സാധിച്ചിട്ടുണ്ട്. ആദ്ധ്യാത്മികപ്രവർത്തനങ്ങൾക്കു യാതൊരു സ്ഥാനവുമില്ല. ശാബതുപോലും ലംഘിക്കുവാൻ മടിയില്ല. എത്ര ലജ്ജാകരം. ജീവിതത്തിൽ ക്രിസ്തുവിനു സ്ഥാനമില്ല. മുമ്പൊരവസരത്തിൽ തുമ്പമൺ മെത്രാസനത്തിൽപ്പെട്ട ഒരു ഇടവകയിലെ കൈക്കാരന്മാർ എന്നോട് "ശെമ്മാശാ ഞങ്ങളുടെ പള്ളിയിലെ ചെറുപ്പക്കാരെ സംഘടിപ്പിച്ചു നന്നാക്കാമെങ്കിൽ സഭയിലെ ആത്മീയകാര്യങ്ങൾക്കുവേണ്ടി ഞങ്ങളുടെ കഴിവിലപ്പുറം പലതും പ്രവർത്തിക്കാൻ ഞങ്ങൾ .സങ്ങൾ സന്നദ്ധരാണ്," (സാമാന്യം ധനസ്ഥിതിയുള്ള ഒരിടവകയാണ്.) എന്നു പറയുകയുണ്ടായി. "ചെറുപ്പക്കാരെ നന്നാക്കാമെന്നു ഞാൻ ഉറപ്പു പറയുന്നില്ല; എങ്കിലും ഒന്നു ശ്രമിക്കാം" എന്നു മറുപടി കൊടുത്തു. ഒരു ഞായറാഴ്ച ഞാനും എൻെറ ഒരു സ്നേഹിതനുമായി അതിരാവിലെ പ്രസ്തുതപള്ളിയിലെത്തി. വി. കുർബാനാനന്തരം "നമ്മുടെ മെത്രാസനയുവജനസമാജ ജനറൽ സെക്രട്ടറി വന്നിട്ടുണ്ട്. എല്ലാ യുവാക്കന്മാരും അല്പം താമസിച്ചിട്ടേ ഭവനങ്ങളിലേക്കു മടങ്ങാവൂ. നമുക്ക് യൂത്ത് ലീഗ് സമാരംഭിക്കണം" എന്നു ഗൗരവപൂർവ്വം ബ. വികാരി ഉൽബോധിപ്പിച്ചു. ഞാനാകട്ടെ സസന്തോഷം സമാജരൂപവൽക്കരണത്തിനായി പള്ളിയിൽനിന്നും ഇറങ്ങി കെട്ടിടത്തിലേക്കു വന്നു. കഷ്ടമെന്നേ പറയേണ്ടൂ. ഒററ ചെറുപ്പക്കാരനെയും ആ പരിസരങ്ങളിലെങ്ങുമേ കാണ്മാനുണ്ടായിരുന്നില്ല. ചെറുപ്പക്കാർ മതം മയക്കമരുന്നായിട്ടാണ് ഇന്നും പരിഗണിച്ചു പോരുന്നതു.

മതത്തെ മൂന്നായി തരം തിരിക്കാം. 1) ബുദ്ധിപരമതം. ബുദ്ധിപരമായി ഓരോരുത്തർക്കു തോന്നുന്നപ്രകാരം മതത്തിനു ജീവിതത്തിൽ സ്ഥാനം നൽകി ജീവിക്കുക. 2) വികാരമതം. ഏതെങ്കിലും ഒരു പ്രസംഗം കേൾവിയിലോ മറ്റോ വികാരഭരിതരായി മതസത്യങ്ങൾ സ്വീകരിച്ചു ജീവിക്കുക. വികാരങ്ങൾ തണുക്കുമ്പോൾ മതം ഉപേക്ഷിച്ചു. 3) പ്രായോഗികമതം. വേണ്ടപ്രകാരം ചിന്തിച്ച് മതത്തിൽ വിശ്വസിച്ച് പ്രായോഗികമാക്കുക. യാതൊന്നിനാലും വ്യതിചലിക്കുവാൻ കഴിയാത്തപ്രകാരം മതം ജീവിതത്തിന്റെ ഒരു പ്രധാന ഭാഗമായിത്തീരുന്നു. പ്രായോഗികമതത്തിലേക്കു നമ്മുടെ ചെറുപ്പക്കാരുടെ ശ്രദ്ധ കേന്ദ്രീകരിക്കേണ്ടിയിരിക്കുന്നു. യുവാക്കന്മാർ സഭയെപ്പറ്റി കൂടുതലായി അറിവാൻ ജിജ്ഞാസപ്രകടിപ്പിക്കുന്നില്ല. വേദപഠനത്തിനു തല്പരരാകുന്നില്ല. ക്രിസ്തീയ ജീവിതത്തിന് അപരിഹാര്യമായ ഒരു ന്യൂനതയാണിത്.

ചില കാര്യങ്ങൾക്കൂടെ യുവജനശ്രദ്ധയിൽ പെടുത്താനുണ്ട്. 1) ആദ്ധ്യാത്മിക പ്രചോദനങ്ങൾ. യുവാക്കൾ ആത്മീയ ഉണർവുള്ളവരായിത്തീരണം. ആത്മീയ പ്രേരണയില്ലാത്തുള്ള പ്രവർത്തനങ്ങൾ നിർജ്ജീവങ്ങളായിരിക്കും. 2) സാധുജനസംരക്ഷണം. ഓരോ ഇടവകയിലും സാധുസംരക്ഷണഫണ്ട് രൂപവൽക്കരിച്ച് അതതു പ്രദേശങ്ങളിലെ സ്ഥിതിവിവരക്കണക്കുകൾ ശേഖരിച്ച് യഥായോഗ്യം വിനിയോഗിച്ചു പ്രവർത്തിക്കുക. സാധുസംരക്ഷണത്തിൽ വിഭാഗീയ ചിന്തയ്ക്കിട കൊടുക്കരുത്. 3) പ്രസിദ്ധീകരണങ്ങൾ സഭവകയായി നിരവധി നല്ല പ്രസിദ്ധീകരണങ്ങൾ ഉണ്ടാകുകയും അവയ്ക്കു പ്രോത്സാഹനങ്ങൾ നൽകി പ്രചരിപ്പിക്കുകയും ചെയ്ക. 'ഗാർഡിയൻ' 'ചർച്ചു വീക്കിലി' ആദിയായ ചില ഉൽകൃഷ്ട പ്രസിദ്ധീകരണങ്ങൾ പ്രസിദ്ധീകരിക്കുന്നുണ്ടെങ്കിലും എല്ലാ ഭവനങ്ങളിലും അവ വരുത്തുന്നതിൽ പലരും താല്പര്യം പ്രദർശിപ്പിക്കുന്നില്ല. പ്രസ്തുത പ്രസിദ്ധീകരണങ്ങളുടെ ഗുണത്തെ സംബന്ധിച്ച് ചുമതലപ്പെട്ടവർ പ്രബോധിപ്പിച്ചു പ്രചരണം നടത്തേണ്ടതും അനുപേക്ഷണീയമാണ്. നമ്മുടെ സഭയിലെ എല്ലാ യുവാക്കന്മാരും ഉണർവും ഉന്മേഷവുമുള്ളവരായി മുന്നോട്ടു വരുവാൻ സംഗതിയാകട്ടെ.

(കറ്റാനത്തു വച്ചു സിറിയൻ ക്രിസ്ത്യൻ കോൺഗ്രസ്സിന്റെ അഭിമുഖ്യത്തിൽ നടന്ന യുവജനസമ്മേളനത്തിൽ ചെയ്ത പ്രസംഗം.)

(Notes by P. K. George Konny)

# എന്റെ ശമ്പളം ഇരട്ടിയായി

## (ഒരു അനുഭവകഥ)

വയോവൃദ്ധനായ കിംഗ് ഇങ്ങനെ ഒരനുഭവ കഥ വിവരിക്കുകയുണ്ടായി.

'ഞാൻ കോളജ് അഭ്യസനം പൂർത്തിയായപ്പോൾ വിവാഹം കഴിച്ചു. എന്റെ ഭാര്യയുടെ പേരു മേരി എന്നായിരുന്നു. ഞങ്ങൾക്കു ബോബി എന്ന പേരോടുകൂടി ഒരു ആൺകുട്ടിയേയും എസ്ഥേർ എന്ന പേരോടുകൂടി ഒരു പെൺകുട്ടിയേയും ദൈവം ദാനം ചെയ്തു. ആ പട്ടണത്തിൽ ഒരു നല്ല ജോലിയും എനിക്കുണ്ടായിരുന്നു. 40 വർഷം മുമ്പ് ഒരു ദിവസം ഞാൻ ആപ്പീസിൽ എത്തിയപ്പോൾ അവിടെയുള്ള ആളുകളുടെയിടയിൽ വലിയൊരു പ്രക്ഷോഭണം കണ്ടു. അന്നുമുതൽ ഞായറാഴ്ചദിവസവും വേല ചെയ്യണമെന്നുള്ള തീരുമാനം മാനേജർ പ്രഖ്യാപനം ചെയ്തതായിരുന്നു അതിന്റെ കാരണം. ഞായറാഴ്ചയും വേല ചെയ്‌വാൻ എല്ലാവരും തീർച്ചയാക്കി. എനിക്ക് അതു വളരെ പ്രയാസമെന്നു എന്റെ ഒരു സ്നേഹിതനോടു ഞാൻ പറഞ്ഞപ്പോൾ അദ്ദേഹം ഇപ്രകാരമാണു പറഞ്ഞത്—"ഇതു തൊഴിലില്ലായ്മയുടെ കാലമാണെന്നു നിങ്ങൾക്കറിയാമോ? നീ വേല ചെയ്യാതെയിരുന്നാൽ നിന്റെ കുടുംബത്തിന്റെ നില എന്താകും" എന്നു എന്നോടു ചോദിച്ചു. ഞായറാഴ്ച ആരാധനയും ഞാൻ നടത്തിവന്ന സണ്ടേസ്കൂളും മററും ത്യജിച്ചും ദൈവഹിതത്തെ മറുതലിച്ചും എങ്ങനെയാണു ഉപജീവനമാർഗ്ഗത്തിന്റെ പ്രമാണം ലംഘിക്കുന്നതെന്നു ഞാൻ സംശയിച്ചു ഭാരപ്പെട്ടുകൊണ്ടിരുന്നു. ശനിയാഴ്ച ഞാൻ മാനേജരോടു ഇപ്രകാരം പറഞ്ഞു. ഞായറാഴ്ച ജോലി ചെയ്യുന്നതു എന്റെ പ്രമാണത്തിനു വിപരീതമാണ്. അതിനാൽ ദയവു ചെയ്തു എന്നെ ഈ വ്യവസ്ഥയിൽനിന്നു വിടുവിക്കണമേ. അദ്ദേഹം ഇപ്രകാരമാണു പറഞ്ഞത്. നിഎക്കു വേലയെ സംബന്ധിച്ചു നിനക്കു വളരെ തൃപ്തിയാണ്. പക്ഷേ ഞായറാഴ്ച വേലചെയ്യാൻ നിവൃത്തിയില്ലെങ്കിൽ നിന്നെ വേലയിൽ വച്ചുകൊണ്ടിരിപ്പാൻ നിർവാഹമില്ല.

ദൈവത്തെ അനുസരിക്കണമെന്നുള്ളത് എന്റെ പ്രമാണമായിരുന്നു. അപ്പോൾ തനിക്കു പ്രതിമാസം 500 രൂപാ ശമ്പളമുണ്ട്. പലവിധസുഖസൌകര്യങ്ങളിൽ പരിചയിച്ചിരുന്നതിനാൽ പ്രയാസങ്ങളെയും ഞെരുക്കങ്ങളെയും അഭിമുഖീകരിക്കുന്നതു വളരെ വിഷമായി തോന്നി. ഞാൻ എന്റെ ഭാര്യയോടു വിവരം പറഞ്ഞു. ഞങ്ങൾ ദൈവസന്നിധിയിൽ ഈ കാര്യം തുറന്നു വെച്ചു പ്രാർത്ഥിച്ചു. ജോലി ഇല്ലാതെ വന്നാലും ദൈവത്തെ അനുസരിക്കുന്നതിനു എന്റെ ഭാര്യ എന്നെ ഉത്സാഹിപ്പിച്ചു. ഞായറാഴ്ച ആരാധനാസമയത്തെ പ്രസംഗവിഷയം എന്നെ ബഹുമാനിക്കുന്നവനെ ഞാനും ബഹുമാനിക്കും എന്നുള്ളതായിരുന്നു. അതു ഞങ്ങളെ ശക്തിപ്പെടുത്തി. ദൈവം പ്രാർത്ഥനയ്ക്കു മറുപടി തരുമെന്നും ഞങ്ങൾ വിശ്വസിച്ചു. തിരികെ ആപ്പീസിലേക്കു തിങ്കളാഴ്ചയാണു പുറപ്പെട്ടത്. മാനേജരുടെ മനസ്സിനു ദൈവം വ്യത്യാസം വരുത്തിയിരിക്കുമെന്നു ഞാൻ പ്രതീക്ഷിച്ചു. എന്നാൽ ആപ്പീസിൽ എത്തിയപ്പോൾ മാനേജർ എന്നോടു ഇപ്രകാരം പറഞ്ഞു. നീ ഇന്നലെ വരാതെയിരുന്നതിനാൽ വേറൊരാളെ നിയമിച്ചുകഴിഞ്ഞു. അതിനാൽ നിനക്കു വേല തരുവാൻ നിർവ്വാഹമില്ല.

ഞാൻ വളരെ ഭാരത്തോടുകൂടെ തിരിയെ വീട്ടിലേക്കു വന്നു. പല സ്ഥലങ്ങളിലും വേല അന്വേഷിച്ചെങ്കിലും ഒന്നും ലഭിച്ചില്ല. ഞങ്ങളുടെ നിത്യാവശ്യങ്ങൾക്കു മാർഗ്ഗമില്ലാതെയായി. കുഞ്ഞുങ്ങളുടെ ആവശ്യങ്ങൾ ഞങ്ങളെ ഞെരുക്കി. എങ്കിലും ഞങ്ങൾ ദൈവത്തോടു ഞങ്ങളുടെ കാര്യങ്ങൾ പറഞ്ഞുവന്നു.

ഈ ദിവസങ്ങളിൽ പിശാചു എന്നെ പലവിധത്തിലും കുറപ്പെടുത്തുകയും അധൈര്യപ്പെടുത്തുകയും ചെയ്തു. കുഞ്ഞുങ്ങൾ വളരെ കഷ്ടപ്പെട്ടു തുടങ്ങി. ഞാൻ വേല ഉപേക്ഷിച്ചു മൂന്നാഴ്ചവട്ടങ്ങൾ വേലയ്ക്കായി ചുററി നടന്നു. മൂന്നാം ആഴ്ചയിൽ ഒരു വ്യാപാരിയുടെ കടയിൽ ഒരു ശിപായിയെ ആവശ്യമുണ്ടെന്നറിഞ്ഞു ഞാൻ അവിടെ എത്തി. ഒരു ആഴ്ചയിൽ 15 രൂപാ വീതമാണു ശിപായിക്കു ശമ്പളമെന്നു വ്യാപാരി പറഞ്ഞു. 500രൂപാ പ്രതിമാസം ചെലവാക്കിക്കൊണ്ടിരുന്ന എ

നിക്കു ആഴ്ചയിൽ 15 രൂപാവീതം ശമ്പളം ലഭിക്കുന്ന ഒരു വേലകൊണ്ടു എന്താണു സാദ്ധ്യത എന്നു വ്യാപാരി എന്നോടു ചോദിച്ചു. എന്നാൽ ഒന്നുമില്ലാത്തതിനെക്കാൾ അതു ഏറെ ഉത്തമം എന്നു ഞാൻ അദ്ദേഹത്തോടു പറഞ്ഞുകൊണ്ടു ആ വേല സ്വീകരിച്ചു. ആ സ്ഥലം അടിച്ചുവാരുകയും കഴുകുകയും ചെയ്യുന്നതായിരുന്നു എന്റെ വേല. ഞാൻ എന്നെ ഏല്പിച്ച വേല വിശ്വസ്തതയോടെ ചെയ്തു. 15 രൂപാ പറഞ്ഞു സമ്മതിച്ചിരുന്നു എങ്കിലും ആദ്യത്തെ ആഴ്ചയിൽതന്നെ ശമ്പളം തരുമ്പോൾ 15 രൂപായ്ക്കു പകരം 25 രൂപാ തന്നു. രണ്ടാം ആഴ്ചയിൽ 50 രൂപായും തന്നു അതിനാൽ ദൈവം എനിക്കുവേണ്ടി അത്ഭുതകരമായി കരുതുന്നു എന്നു ഞാൻ നിശ്ചയമായി ഉറച്ചു.

ഒരുദിവസം രാവിലെ ഞാൻ വേല സ്ഥലത്തു എത്തി വാതിൽ തുറന്നുകൊണ്ടിരിക്കുമ്പോൾ ഞാൻ മുമ്പു വേല ചെയ്തുകൊണ്ടിരുന്ന കമ്പനിയുടെ മാനേജർ കയറിവന്നു. തന്റെ കമ്പനിയിലെ ഖജാൻജിയായി വേല ചെയ്തുകൊണ്ടിരുന്ന ഞാൻ വേറെ ഒരു കച്ചവടക്കാരന്റെ ശിപായി ആയി വേല ചെയ്യുന്നതു അദ്ദേഹം കണ്ടപ്പോൾ ഞാൻ ലജ്ജിതനായി അല്പംനേരം നിന്നു. എങ്കിലും അദ്ദേഹത്തിനു എന്തു സാമാനമാണു ആവശ്യമുള്ളതെന്നു ഞാൻ ചോദിച്ചതിനു ഇപ്രകാരം അദ്ദേഹം മറുപടി പറഞ്ഞു. ഞാൻ ഒന്നും വാങ്ങുവാൻ വന്നതല്ല. നിന്റെ പഴയ ജോലിയിലേക്കു നിന്നെ തിരികെ ക്ഷണിക്കേണ്ടതിനു ഞാൻ വന്നിരിക്കുകയാണ്. നിനക്കു പ്രതിമാസം 500 രൂപാ ആണല്ലൊ തന്നിരുന്നത്. എന്നാൽ ഇപ്പോൾ മുതൽ 1000 രൂപാ വീതം ശമ്പളം നൽകുവാൻ ഞങ്ങളുടെ കമ്മററി തീർച്ചയാക്കിയിരിക്കുന്നു. നിന്റെ സ്ഥാനത്തു ഖജാൻജിയായി ഞാൻ നിയമിച്ച യുവാവു 15,000 ഡോളർ മോഷ്ടിച്ചുകൊണ്ടു ഓടി പൊയ്ക്കളഞ്ഞിരിക്കുന്നു. അതിനാൽ സത്യസന്ധനായ ഒരുവനെയത്രേ ഞങ്ങൾക്കു ആവശ്യം. നീ തിരികെ വന്നാൽ ഇന്നുമുതൽ ജോലിയിൽ പ്രവേശിക്കാം.

ഈ സമയത്തു എന്റെ മനസ്സിൽക്കൂടെ അനേകവിധത്തിലുള്ള ചിന്തകൾ പാഞ്ഞുകയറി. എന്റെ ഭാര്യയും കുഞ്ഞുങ്ങളും ഏതാനും ദിവസം അനുഭവിച്ച പ്രയാസം, വിശ്വസ്തനായ ദൈവത്തിന്റെ വാഗ്ദത്തത്തിലുള്ള വിശ്വസ്തത എന്നിവയെല്ലാം ഞാൻ ചിന്തിച്ചു. മാത്രവുമല്ല എന്റെ ആവശ്യത്തിന്റെ സമയത്തു എനിക്കു ഈ വേല തന്ന വ്യാപാരിയായ എന്റെ യജമാനനെയും ഓർത്തു. എന്നോടു സംസാരിച്ചുകൊണ്ടിരുന്ന മാനേജരോടു ഇപ്രകാരം പറഞ്ഞു. 'നിങ്ങൾ എന്നെ തിരികെ വിളിച്ചതു എന്നോടു കാണിക്കുന്ന ദയയാണ്. എന്നാൽ ഇപ്പോൾ ഞാൻ ജോലി ചെയ്തുകൊണ്ടിരിക്കുന്ന സ്ഥലത്തുനിന്നു പോകുന്നതു ഇപ്പോഴത്തെ എന്റെ യജമാനനോടു കാണിക്കുന്ന ഒരു അന്യായമാണല്ലൊ.' അതിനു അദ്ദേഹം ഇപ്രകാരം പറഞ്ഞു. 'ഈ വ്യാപാരിയോടു പറഞ്ഞു സമ്മതംവാങ്ങിയിട്ടാണു ഞാൻ വന്നിരിക്കുന്നത്. നിന്നെ പഴയ സ്ഥാനത്തേക്കയയ്ക്കുന്നതു അദ്ദേഹത്തിനു സന്തോഷമാണ്.'

ഞാൻ തിരികെ എന്റെ പഴയ ആപ്പീസിൽ വന്നുചേർന്നതു നിറഞ്ഞുകവിയുന്ന സന്തോഷത്തോടും നന്ദികൊണ്ടു നിറഞ്ഞ ഹൃദയത്തോടും കൂടെയാണ്. ദൈവത്തെ അനുസരിച്ചതു നഷ്ടമായിപ്പോയോ?

ഏതാനും വർഷങ്ങൾക്കു മുമ്പു കമ്പനിയുടെ പരിശോധകന്മാർ ഓരോ ജോലിക്കാരോടും എഴുതി ഒപ്പിട്ടു വാങ്ങിയിട്ടുള്ള ഉടമ്പടിപ്പത്രങ്ങൾ പരിശോധിച്ചു. ഞാൻ ഒപ്പിട്ട ഉടമ്പടിപ്പത്രം എവിടെ എന്നു പരിശോധകന്മാർ ചോദിച്ചപ്പോൾ മാനേജർ ഇപ്രകാരം പറഞ്ഞു. 'മി. കിംഗിനോടു യാതൊരുടമ്പടിയും ഞങ്ങൾ ഒപ്പിട്ടു വാങ്ങിയിട്ടില്ല. ദൈവത്തെ അനുസരിക്കുന്നതിനുവേണ്ടി ഏതു നഷ്ടവും സഹിക്കുവാൻ തയ്യാറായ ഒരു മനുഷ്യനിൽനിന്നു ഒരു കരാർഉടമ്പടി ആവശ്യമില്ലല്ലൊ.' ഇപ്പോൾ എനിക്കു ഒരു നല്ല പെൻഷൻ കിട്ടുന്നുണ്ട്. ഇന്നു എന്റെ മകൻ ഒരു സുവിശേഷകനാണ്. അന്നു ഞാൻ ദൈവത്തെ അനുസരിക്കാതെയിരുന്നെങ്കിൽ ഇന്നു എന്റെ മകൻ ഒരുപക്ഷേ ഈ മഹത്വമേറിയ വേല സ്വീകരിക്കുമായിരുന്നുവോ എന്നു ഞാൻ പലപ്പോഴും ഓർക്കാറുണ്ട്. 'എന്നെ മാനിക്കുന്നവനെ ഞാൻ മാനിക്കും' എന്നുള്ള ദൈവത്തിന്റെ വാഗ്ദത്തം ഞാൻ എപ്പോഴും അനുഭവിച്ചു അറിഞ്ഞുകൊണ്ടിരിക്കുന്നു."

(നവജീവോദയം)

## കനകജൂബിലി

വടക്കൻമണ്ണൂർ സെൻറുതോമസ് ഓർത്തഡോക്സ് സുറിയാനിപ്പള്ളിയുടെ കനകജൂബിലിആഘോഷം 1953 മെയ് 16 മുതൽ 18 വരെ വിവിധ പരിപാടികളോടു കൂടി നടത്തപ്പെടുന്നതാണ്. ജൂബിലിസ്മാരകമായി 5000 രൂപാ ചെലവാക്കി നിർമ്മിച്ച അതിമനോഹരമായ ഹോളിന്റെ കൂദാശയും, ഉൽഘാടനവും നിർവഹിക്കുന്നതാണ്. ഇതോടനുബന്ധിച്ച് പുതുതായി വാഴിക്കപ്പെടുന്ന മെത്രാപ്പോലീത്തന്മാർക്കു ഗംഭീരമായ ഒരു സ്വീകരണം കൊടുക്കുന്നതിനും നിശ്ചയിച്ചിരിക്കുന്നു. ഇടവകയിലെ ആദ്ധ്യാത്മികസംഘടനകളായ സൺഡേസ്കൂൾ, യുവജനസമാജം, സ്ത്രീസമാജം, സാധുജനസംരക്ഷണസംഘം എന്നിവകളുടെ ഏകോപിച്ചുള്ള തന്നാണ്ടത്തെ വാർഷികയോഗവും ഉണ്ടായിരിക്കും.

## വാരപഞ്ചാംഗം

| | ഏപ്രിൽ | മേടം |
|---|---|---|
| ഞായർ | 10 | 28 |
| തിങ്കൾ | 11 | 29 |
| ചൊവ്വാ | 12 | 30 |
| ബുധൻ | 13 | 31 |
| വ്യാഴം | 14 | 1 |
| വെള്ളി | 15 | 2 |
| ശനി | 16 | 3 |

**Thought for the Week**

True greatness consists in being great in little things.
Johnson.

# THE CHURCH WEEKLY

## ഇൻഡ്യാഗവർമ്മെൻറും ക്രിസ്ത്യൻ മിഷ്യനറിമാരും

ഇക്കഴിഞ്ഞ വാരത്തിൽ ഇൻഡ്യൻ കേന്ദ്രനിയമസഭയുടെ ഉപരിമണ്ഡലത്തിൽ (കൗൺസിൽ ഓഫ് സ്റ്റേററു്) ഡപ്യൂട്ടിപ്രധാനമന്ത്രി ഡോക്ടർ കട്ജു ചെയ്ത ഒരു പ്രസ്താവന ഇൻഡ്യയിലെ സുവിശേഷപ്രവർത്തനത്തിൻെറ ഭാവിയെപ്പററി ഗൗരവമായ ആശങ്കകൾ നൽകുന്നതാണ്. അടുത്തകാലത്തു പ്രധാനമന്ത്രി ജവഹർലാൽനെഹ്റു ആസ്സാം സന്ദർശിച്ചപ്പോൾ വിദേശമിഷ്യനറിപ്രവർത്തനത്തെ സംബന്ധിച്ചു പരാമർശനം നടത്തി. നാഗവർഗ്ഗക്കാർ ഇൻഡ്യൻഭരണത്തിൽനിന്നു വേർതിരിഞ്ഞു സ്വതന്ത്രമായി നിൽക്കണമെന്നുള്ള അവകാശവാദം നടത്തുവാനിടയായതു് അവിടെ പ്രവർത്തനം നടത്തുന്ന വിദേശമിഷ്യനറിമാരുടെ പ്രേരണയും രാഷ്ട്രീയകാര്യങ്ങളിലുള്ള കൈകടത്തലും കൊണ്ടാണെന്നു ബ. പ്രധാനമന്ത്രി പരാതിപ്പെടുകയുണ്ടായി. ഈ പരാമർശനമാണ് കൗൺസിൽ ഓഫ് സ്റ്റേററിലെ സംവാദങ്ങളുടെ പശ്ചാത്തലം. ഒരു ചോദ്യത്തിനു ഡോക്ടർ കട്ജു നൽകിയ ഉത്തരം ഇപ്രകാരമാണ്: "വിദേശമിഷ്യനറിമാർ ഇവിടെ വരുന്നതു് സുവിശേഷഘോഷണത്തിനാണെങ്കിൽ അതു് അവർ ഏററവും വേഗം നിറുത്തുന്നതു കൂടുതൽ നന്നായിരിക്കും." ഇൻഡ്യയിൽ ഒരാൾക്കു് അവൻെറ മതം പ്രചരിപ്പിക്കുവാൻ പൂർണ്ണസ്വാതന്ത്ര്യമുണ്ടെങ്കിലും വിദേശികൾ ഇവിടെ വന്നു് അതു നിർവഹിക്കുവാൻ ഗവർമ്മെൻറിനു് താല്പര്യമില്ലെന്നു ഡോക്ടർ കട്ജു പ്രസ്താവിച്ചു. വിദേശമിഷ്യനറിമാർ ഇവിടെ വിദ്യാഭ്യാസപരവും, സാമൂഹ്യവും, ഗ്രാമോദ്ധാരണപരവും, രോഗനിവാരണപരവുമായ പരോപകാരപ്രവർത്തനങ്ങളിൽ മാത്രം ശ്രദ്ധിച്ചുകൊള്ളണമെന്നാണ് ഡപ്യൂട്ടി പ്രധാനമന്ത്രിയുടെ നിർദ്ദേശം. നിശ്ചിതമായ ഒരു നിരോധനം ഇവിടെ സുവ്യക്തമാക്കിയിട്ടില്ലെങ്കിലും കാററ് ഏതു വഴിക്കാണ് ഊതുന്നതെന്നുള്ളതിൻെറ സൂചന ഡോക്ടർ കട്ജുവിൻെറ പ്രസ്താവനയിലുണ്ട്. അടുത്തകാലത്തു യു. പി. ഗവർണ്ണറായ ശ്രീ. കെ. എം. മുൻഷി, അഖിലലോക സഭാകൗൺസിലിനെപ്പററി എഴുതിയ ഒരു ലേഖനവും ഡപ്യൂട്ടി പ്രധാനമന്ത്രിയുടെ അഭിപ്രായഗതിയാണ് പ്രതിഫലിപ്പിക്കുന്നതു്. സാമൂഹ്യപ്രവർത്തനങ്ങൾ മാത്രം ചെയ്യുവാനുള്ള പരിമിതവ്യവസ്ഥയോടുകൂടി യാതൊരു വിദേശമിഷ്യനറിസമൂഹവും ഇൻഡ്യയിൽ എന്നല്ല ലോകത്തിൽ ഒരിടത്തും പ്രവർത്തിക്കുവാൻ പോകുന്നില്ല. മെഡിക്കൽ, വിദ്യാഭ്യാസം, ഗ്രാമോദ്ധാരണം ആദിയായ വിപുലമായ സാമൂഹ്യപ്രവർത്തനങ്ങൾ മൂലം ഇൻഡ്യക്കു വിസ്മരിക്കുവാൻ പാടില്ലാത്ത സേവനം അനുഷ്ഠിക്കുന്ന വിദേശ മിഷ്യനറിസംഘങ്ങളുടെ പ്രഖ്യാപിതമായ ലക്ഷ്യം സുവിശേഷഘോഷണമാണ്. അവരുടെ എല്ലാ സാമൂഹ്യസേവനങ്ങൾക്കു നിദാനവും പ്രേരകവുമായിരിക്കുന്ന സുവിശേഷഘോഷണകർത്തവ്യം മാററിവയ്ക്കണമെന്നു് ആവശ്യപ്പെടുന്നതു വൃക്ഷത്തിലെ ജീവദായകമായ ദ്രാവകങ്ങൾ വലിച്ചെടുക്കുന്ന വേരുകൾ മുറിച്ചുകളഞ്ഞിട്ടു ഫലങ്ങൾ പ്രതീക്ഷിക്കുന്നതുപോലെയാണ്. നിസ്വാർത്ഥമായസേവനങ്ങൾക്കു വേണ്ടിജീവിതാർപ്പണംചെയ്യുവാൻ പോലും പ്രേരണ നൽകുന്ന ലോകരക്ഷകൻെറ ജീവിതദൗത്യമില്ലെങ്കിൽ മിഷ്യനറിമാർക്കു് അവരുടെ സ്വന്ത നാടുംവീടുംവിട്ടുവിദേശങ്ങളിൽപോയി അലയുവാനുള്ള ശക്തി എവിടെനിന്നു ലഭിക്കും? ഇൻഡ്യൻ പൗരസ്വാതന്ത്ര്യം ഭരണഘടനയിൽ സുരക്ഷിതമാക്കിയിട്ടുണ്ടെന്നും ഏതു മതാനുയായിക്കും സ്വന്തമതം പ്രചരിപ്പിക്കുവാനുള്ള സ്വാതന്ത്ര്യമുണ്ടെന്നും ഉൽഘോഷിക്കുന്ന ഭരണാധികാരികൾ ഒരു വിദേശിക്കു് അതു് ഇവിടെ അനുവദനീയമല്ലെന്നു ശഠിക്കുന്നതു വിചിത്രമായിരിക്കുന്നു. ഇവിടത്തെ ബ്രിട്ടീഷ് മേൽക്കോയ്മയുടെ കാലയളവു ഭാരതത്തിൻെറ സുദീർഘചരിത്രത്തിൽ ഒരു ഹ്രസ്വഅദ്ധ്യായംമാത്രമാണ്. പാശ്ചാത്യ മിഷ്യനറിമാരെ ബ്രിട്ടീഷ്സാമ്രാജ്യ ദുഷ്പ്രഭുത്വത്തോടു കൂട്ടിച്ചേർത്തു ചിന്തിക്കുവാൻ തുടങ്ങിയതിൻെറ ഫലമായി ഉത്ഭവിച്ച ഒരു ചിന്താഗതി, ആ ആധിപത്യം പോയതിനു ശേഷവും നാം വച്ചു പരിപാലിക്കേണ്ട ആവശ്യമെന്താണ്? ബ്രിട്ടീഷാധിപത്യം ഇവിടെ സംസ്ഥാപിതമാകുന്നതിനു് എത്രയോ മുമ്പ് ഇവിടെ വിദേശമിഷ്യനറിമാർ മതപ്രചരണം നടത്തി. 1901 കൊല്ലത്തെ സുദീർഘചരിത്രമുള്ള സുറിയാനിക്രിസ്ത്യാനികൾ ഭാരതീയരാണ്. അവർക്കു യേശുക്രിസ്തുവിൻെറ സമാധാന സന്ദേശം ലഭിച്ചതു സാമ്രാജ്യ ദുഷ്പ്രഭുത്വത്തിൻെറ തണലിൽ പ്രവർത്തിച്ച മിഷ്യനറിമാരിൽനിന്നല്ല. വിദേശമിഷ്യനറിമാർ ഇന്ത്യയിൽ കാലൂന്നിയതിനു് എത്രയോ മുമ്പ് ഇന്ത്യൻ മിഷ്യനറിമാർ ശ്രീബുദ്ധൻെറ ദിവ്യോപദേശങ്ങൾ പ്രചരിപ്പിക്കുവാൻ വിദേശങ്ങളിൽ പര്യടനം നടത്തി. അന്നു വിദേശികളായതുകൊണ്ടു ധർമ്മോപദേശം തിരസ്കരിക്കുവാൻ ചൈനാക്കാരും ജപ്പാൻകാരും തുനിഞ്ഞിരുന്നെങ്കിൽ ലോകത്തിൻെറ ധാർമ്മിക പുരോഗതി എത്രകണ്ടു പിന്നോക്കംതട്ടിപ്പോകുമായിരുന്നു. ഹിന്ദുമത ധർമ്മം പ്രചരിപ്പിക്കുവാൻ അമേരിക്കയിലും മററും പര്യടനം നടത്തിയ സ്വാമിവിവേകാനന്ദൻ തുടങ്ങിയ ഇൻഡ്യൻ മിഷ്യനറിമാരോട് അവിടത്തെ ഭരണാധികാരികൾ ഇപ്പോഴത്തെ ഇൻഡ്യൻ മന്ത്രിസഭയുടെ സങ്കുചിത മനോഭാവം പ്രത്യക്ഷപ്പെടുത്തിയിരുന്നെങ്കിൽ നാം എന്തു പറയുമായിരുന്നു. മിഷ്യനറിപ്രവർത്തനം ഒരു രാഷ്ട്ര പരിധിയിൽ ഗണിക്കപ്പെടേണ്ട ഒരു അവകാശമല്ല. അതൊരു ഇൻറർനാഷനൽ അവകാശമാണ്. ലോക പൗരത്വത്തെ ആദരിക്കുന്ന ഉൽകൃഷ്ട ഗവൺമെൻറുകൾ ഒന്നും ആ പൗരാവകാശത്തെ ധ്വംസിക്കുകയില്ല. ശ്രീ ജവഹർലാലിൻെറ ഗവൺമെൻറു സഹസ്രാബ്ദങ്ങളായി ഭാരതം പ്രദർശിപ്പിച്ചുകൊണ്ടിരുന്ന ഒരു സംസ്കാരവിശേഷത്തിൻെറ ഗതി പിന്നോട്ടു തിരിക്കുമെന്നു് വിശ്വസിക്കാൻ പ്രയാസമാണ്. ഇന്നു് നാം അഭിമാനിക്കുന്ന ഭാരതീയ സ്വാതന്ത്ര്യ സമ്പാദനത്തിൽ വിദേശമിഷ്യനറിമാരായ സി. എഫ്. ആൻഡ്രൂസ്, വില്ല്യം പേറൺ, ഡബ്ളിയു. ഇ. എസ്സ്. ഹോളണ്ടു് തുടങ്ങിയ മഹാനുഭാവന്മാർ നൽകിയ സഹായസഹകരണങ്ങൾ വിസ്മരിച്ചുകൊണ്ടു് മിഷ്യനറിസംഘത്തെ മുഴുവൻ നിരോധിക്കുവാൻ കമ്മ്യൂണിസ്റ്റുകാർക്കല്ലാതെ സാദ്ധ്യമല്ല.

പ്രതിവാരപ്രഭാഷണം (The Sermon for the Week)

# പ്രയോജനപ്രദമായ ഒരു ഔഷധം

(എൻ. എം.)

ഏപ്രിൽമാസത്തിലെ "റീഡേഴ്സ് ഡൈജസ്റ്റ്" എന്ന സുപ്രസിദ്ധ മാസികയിൽ പ്രയോജനപ്രദമായ ഒരു ഔഷധത്തെപ്പററി പറഞ്ഞുകാണുന്നു. സൗത്ത് വെയിൽസിൽ ഒരു ഡോക്ടരുടെ അടുക്കൽ നാഡിക്ഷയം സംഭവിച്ച ഒരു രോഗി ചികിത്സയ്ക്കു ചെന്നു. അയാൾക്ക് ഉറക്കമില്ല. സർവ്വനേരവും അയാളുടെ കഷ്ടപ്പാടുകളെപ്പററി വിലപിച്ചുകൊണ്ടിരിക്കും. അശുഭകരങ്ങളായ പ്രതീക്ഷകളാണ് എപ്പോഴും അയാളുടെ മനസ്സിനെ അലട്ടുന്നതു്. ഏതു കാര്യത്തിനും അധൈര്യവും സംശയങ്ങളും മാറിയിട്ടു് അയാൾക്ക് ഒന്നും ചെയ്യാൻ സാധിക്കുകയില്ല. അസഹ്യതയും വെറുപ്പും മനോഭാരങ്ങളും നിമിത്തം ജീവിതം പരാജയപ്പെട്ടുവെന്ന ഒരു ബോധ്യത്തിൽ നിന്നു സ്വയം വിട്ടുവിക്കുവാൻ കഴിയാത്ത "neuroses" (നാഡിക്ഷയ) രോഗിയായിട്ടാണ് അയാൾ ഡോക്ടറെ സമീപിച്ചതു്. ഡോക്ടരുടെ പരിശോധനയിൽ ഹൃദയം, നാഡി മുതലായവ സംബന്ധിച്ച ഗൗരവമായ രോഗങ്ങൾക്കൊന്നും അയാൾ വിധേയനായിരുന്നതായി കണ്ടില്ല. ബുദ്ധിമാനായ ഡോക്ടർ രോഗിയോടു് ഇപ്രകാരം പറഞ്ഞു. "അടുത്ത ആറു ആഴ്ചകൾ നിങ്ങൾ ഒരു കാര്യം ചെയ്യണം. ആരെങ്കിലും നിങ്ങൾക്കൊരു ഉപകാരം ചെയ്താൽ നിങ്ങൾ "Thank you" എന്നു പറഞ്ഞു കൃതജ്ഞത പ്രദർശിപ്പിക്കണം. നിങ്ങളുടെ കൃതജ്ഞത ആത്മാർത്ഥമാണെന്നറിയിക്കുവാൻ ആ വാക്കുകൾ പറയുമ്പോൾ പുഞ്ചിരി പ്രദർശിപ്പിക്കണം."

"അയ്യോ! എനിക്ക് ആരും ഒരു ഉപകാരവും ചെയ്യാറില്ലല്ലോ" രോഗി പറഞ്ഞു.

എന്നാൽ "പക്വമതിയായ ആ ഡോക്ടർ ഉപദേശിച്ചു. "അന്വേഷിപ്പിൻ! നിങ്ങൾ കണ്ടെത്തും".

ആറു ആഴ്ചകൾ കഴിഞ്ഞു രോഗി തിരിച്ചു വന്നു. ഒരു നവോന്മേഷവും, പ്രസന്നതയും അയാളിൽ കാണാമായിരുന്നു. സർവ്വജനങ്ങളും അയാളോടു കൂടുതൽ ദയാപൂർവ്വം പെരുമാറിത്തുടങ്ങിയിരിക്കുന്നതായ ഒരു പുതിയ അനുഭവവുമായിട്ടാണ് അയാൾ തിരിച്ചുവന്നതു്. ജീവിതത്തിൽ പ്രത്യാശയും സന്തോഷവും അയാൾക്കു വന്നതോടുകൂടി അയാളുടെ നാഡിക്ഷയവും അപ്രത്യക്ഷമായി. ഈ ചികിത്സാസമ്പ്രദായം ഡോക്ടർ പല രോഗികൾക്കും നിശ്ചയിച്ചു. അത്ഭുതകരമായ ഫലം കണ്ടുവെന്നാണു രേഖപ്പെടുത്തിയിരിക്കുന്നതു്.

കൃതജ്ഞതയ്ക്കു ജീവിതത്തിലുള്ള സ്ഥാനത്തെപ്പററിയോ അതിന്റെ മാനസികവും ആദ്ധ്യാത്മികവുമായ പ്രയോജനങ്ങൾ ശാരീരികമായി നൽകുന്ന ആരോഗ്യത്തെപ്പററിയോ ചിന്തിക്കുന്നവർ ദുർല്ലഭമാണ്. നമ്മുടെ പ്രതിദിന ജീവിതത്തിൽ നമ്മോടു് ഇടപെടുന്നവരിൽ നിന്നു നമുക്കു ലഭിക്കുന്ന അനവധി ഉപകാരങ്ങൾ നിസ്സാരങ്ങളെന്നു പരിഗണിക്കപ്പെടുന്നതുകൊണ്ടു ജീവിതത്തിന്റെ സൗഭാഗ്യം എത്ര കണ്ടു കുറഞ്ഞു പോകുന്നുവെന്നു് ആരും ചിന്തിക്കാറില്ല. ഈ ചെറിയവരിൽ ഒരുത്തനു് തന്റെ നാമത്തിൽ നൽകുന്ന ഒരു പാത്രം വെള്ളത്തെപ്പററി യേശുക്രിസ്തു എത്ര അധികം മതിപ്പു പ്രദർശിപ്പിച്ചതായി അവിസ്മരണീയമായ അദ്ദേഹത്തിന്റെ വചനങ്ങളിൽ കാണുന്നു. ചെറിയ ചെറിയ കാര്യങ്ങളാണു ജീവിതത്തിന്റെ ദീർഘമാലയുടെ കണ്ണികൾ. മഹാകാര്യങ്ങൾ പല ജീവിതങ്ങളിൽ ഒന്നോ രണ്ടോ സംഭവിച്ചെന്നും വരാം, ഇല്ലെന്നും വരാം. എന്നാൽ നിസ്സാരങ്ങളെന്നു തള്ളിക്കളയുന്ന ചെറിയ കാര്യങ്ങളിൽ നിന്നു നാം ആസ്വദിക്കുന്ന ആശ്വാസവും സന്തോഷവും ആനന്ദവും അറിയാവുന്നവർക്കു് ആ കാര്യങ്ങളിൽ കൃതജ്ഞത തോന്നുന്നതു് ഒരു ദാനത്തിന്റെയോ, ഉപകാരത്തിന്റെയോ ആസ്വാദ്യത വർദ്ധിപ്പിക്കുക തന്നെ ചെയ്യാം. ഒരു മഹാൻ പറഞ്ഞിട്ടുണ്ടു് "Gratitude enables us to enjoy the gift better." ഒരു ഉപകാരം ലഭിക്കുമ്പോൾ കൃതജ്ഞത തോന്നുന്നവർക്കു് ആ ദാനത്തിൽ കൂടുതൽ സന്തോഷിക്കുവാൻ സാധിക്കുമെന്നാണു് അദ്ദേഹം പറയുന്നതു്. പലതും നാം കേവലം നമ്മുടെ അവകാശങ്ങളായി വീക്ഷിക്കുകയും അവ ലഭിക്കാതിരിക്കുമ്പോൾ വെറുപ്പും അവജ്ഞയും തോന്നുകയും ചെയ്യുമ്പോൾ നമ്മുടെ മാനസികമായ സമാധാനത്തിനു തട്ടുന്ന ഭഞ്ജത നമ്മെ അധഃപതിപ്പിക്കുക തന്നെ ചെയ്യുന്നു. പത്തു കുഷ്ഠരോഗികളെ സൗഖ്യമാക്കിയപ്പോൾ ഒരാൾ മാത്രം തിരിച്ചു വന്നു നന്ദി പ്രദർശിപ്പിച്ച സന്ദർഭത്തിൽ മററ ഒൻപതു പേരേ പററി യേശുതമ്പുരാൻ അത്ഭുതം പ്രകടിപ്പിച്ചതായി രേഖപ്പെടുത്തിയിട്ടുണ്ടു്. ജീവിതത്തിൽ കൃതജ്ഞതയ്ക്കുള്ള സ്ഥാനം ദൈവപുത്രൻ അവിടെ ചൂണ്ടിക്കാണിക്കുന്നു. അതു ദാതാവിനു ലഭിക്കുന്ന പ്രയോജനത്തെക്കാൾ ദാനം ലഭിച്ചവനു കൂടുതൽ നന്മ ചെയ്യുന്നുവെന്നു് ആ മാനസിക മഹാശാസ്ത്രജ്ഞൻ കണ്ടു. ആരോഗ്യപ്രദായകമായ ഒരു മാനസിക വ്യാപാരമാണതെന്നു് ഇരുപതാം നൂററാണ്ടിലെ ഡോക്ടർ അതു ശാസ്ത്രരീത്യാ കണ്ടുപിടിച്ചതു നൂററാണ്ടുകളായി മനുഷ്യഹൃദയത്തിന്റെ അനുഭവസാക്ഷ്യമാണ്. ദൈവത്തിന്റെ മഹാകരുണകൾക്കു നന്ദിതോന്നാത്ത മനുഷ്യഹൃദയം ഒരു മണലാരണ്യമാണ്. മുരടിച്ച ആ ജീവിതാനുഭവത്തിൽ നിന്നു വി

---

മഹാത്മജിയുടെ ധർമ്മസമരത്തിന്റെ നൂതനരൂപം അഭിനന്ദിക്കുവാനും, ആദരിക്കുവാനും ബ്രിട്ടീഷ് അധികാരികൾക്കു് സാധിച്ചതു് ഇവിടെ പ്രവർത്തനം നടത്തിയ മിഷ്യനറിമാരുടെ പ്രേരണകളും പ്രചരണങ്ങളും നിമിത്തമാണ്. ഒരു കമ്യൂണിസ്റ്റും സ്വേച്ഛാധിപത്യമാണ് ഇൻഡ്യൻ ധർമ്മസമരത്തെ പ്രതിരോധിക്കുവാൻ ഇടയായിരുന്നതെങ്കിൽ ഇൻഡ്യൻ ചരിത്രം എത്ര വിഭിന്നമാകുമായിരുന്നു. സാമ്രാജ്യദുഷ്പ്രഭുത്വത്തിന്റെ ദുഷിച്ച പാരമ്പര്യങ്ങൾ ചുരുക്കം ചില മിഷ്യനറിമാർ പുലർത്തിയിട്ടുണ്ടെങ്കിൽ എലിയെ പേടിച്ചു് ഇല്ലം ചുടുന്ന നയം ഭാരതീയ ഗവണ്മെന്റു അനുകരിക്കുകയോ? അങ്ങനെയുള്ളവരെ വേർതിരിച്ചു നിലയ്ക്കു നിറുത്താൻ നമുക്കു് പ്രാപ്തിയില്ലെന്നോ? ചുമതല വഹിക്കുന്നവർ ഭയാശങ്കകൾ നൽകുന്ന പ്രസ്താവനകൾ പ്രശ്നങ്ങളുടെ വിവിധ വശങ്ങളെപ്പററി പര്യാലോചിച്ച ശേഷം ഉത്തരവാദിത്വബോധത്തോടുകൂടി നൽകുന്ന പാരമ്പര്യമാണ് നമുക്കും ഉള്ളതെങ്കിൽ അഭിനന്ദനീയമല്ലാത്ത ഒരു നയത്തിന്റെ സൂചനയാണ് ഡോക്ടർ കട്ജുവിന്റെ പ്രസ്താവനയിൽ ഉള്ളതെന്നും വിദേശങ്ങളിൽ നാം അധിക്ഷിപ്തരാകുന്ന ഒരു സങ്കുചിതമനോഭാവത്തിൽ നിന്നു് ഇൻഡ്യൻ ഭരണനയത്തെ മോചിപ്പിക്കുവാൻ ക്രിസ്ത്യാനികൾ മാത്രമല്ല എല്ലാ മതസ്ഥരും സർവാത്മനാ പ്രയത്നിക്കേണ്ടതാണെന്നും ചൂണ്ടിക്കാണിച്ചുകൊള്ളട്ടെ.

# വിശ്വദീപം

## കർമ്മകാണ്ഡം

(പുത്തൻകാവു മാത്തൻതരകൻ)

### അപരാധിനി

(തുടർച്ച)

"കാണാം നമുക്കിന്നു കാഞ്ചന കേവലം
കാചമായ്ത്തീരുന്നോരിന്ദ്രജാലം
കാണാം നമുക്കിന്നു നിർമ്മലമാകിന
കായലരണ്യ മരീചികയായ്
കാണാം നമുക്കിന്നു കാന്തമാം വൈഡൂര്യം
കണ്ണാടിച്ചില്ലായി മാറുന്നതും.
കാണാം നമുക്കിന്നു പണ്ഡിതവീരനെ-
ക്കാതരനാമൊരു പാമരനായ്.
കാണാം നമുക്കിന്നു മിന്നാമിനുങ്ങായി-
ക്കോടി ദിവാകര സന്നിഭനെ
ന്യായപ്രമാണപ്രചാരകരെന്ന, നി-
ർമ്മായ പ്രസിദ്ധി വരിക്കുവാനും
കാപട്യം കൊണ്ടു ജനത്തെ മയക്കുന്ന
കാപഥസഞ്ചാരി. കാട്ടിടുന്നു.
കൗശലമൊക്കെ വെളിച്ചത്തിലാകുവാ-
മീശുഭവാസരം നൽകി ദൈവം
തേവടിപ്പെണ്ണേ, നടക്ക, നടക്ക, നീ
പാവകളെന്നോർത്തു ഞങ്ങളെല്ലാം
ഒന്നുകിൽ നിന്നുടെ ദുർമ്മൃതിയല്ലെങ്കി-
ലന്നരൻ നിത്യാഭിമാന ഭംഗം
രണ്ടിലൊന്നാകട്ടെ കാര്യം ഫലിക്കുവാ-
നുണ്ടിന്നു യോജിച്ച സാഹചര്യം."
വാക്കുകളാകും പടക്കങ്ങൾ പൊട്ടിച്ചു
ദിക്കുകളെല്ലാം വിറപ്പിച്ചേവം
ആ യറുശാലേം നഗരപ്രദാണിക-
ളായത്തിൽ മുന്നോട്ടു പാഞ്ഞു വേഗം
വ്യോമനീലോ പല മേൽക്കട്ടി കെട്ടിയും
വെണ്മേഘപാളിയാൽ ഭിത്തി തീർത്തും
വിശ്വം ജയിച്ചു വിളങ്ങും യറുശലേം
വിശ്രുത ദേവേശ മന്ദിരത്തിൽ
പ്രാന്തത്തിലുത്തുംഗ ശീർഷനായ് നിൽക്കുന്ന
പർവ്വതത്തിൻെറ മുകൾപ്പരപ്പിൽ
തെററന്നിനന്നൊരു കൈവിളക്കായ് മാറും
മറെറാരു മാറെറഴും തേജഃപുഞ്ജം
ലോകത്തിനൊക്കെയും കാന്തിയും ശാന്തിയും
തൂകിത്തെളിഞ്ഞു സമുല്ലസിച്ച
പൂരുഷ സൗന്ദര്യ മാധുരി തഞ്ചുമാ-
പ്പുണ്യ സൗവർണ്ണ പ്രഭാവപൂരം.
ആ മഹനീയ ചരിത്രനാം ശൈലത്തെ
കോൾമയിർ കൊള്ളിച്ചതെന്തിനാവോ?

---

### ഒരു നിയമനം

ബോംബെ, 1-5-53.

ബോംബെ ഇടവകവികാരി ദിവ്യശ്രീ ററി. ജി. കോശി അച്ചൻ അവധിയെടുത്തു മദ്രാസിൽ താംബരത്തുള്ള സ്വവസതിയിൽ താമസിക്കുന്നതിനാൽ തൽസ്ഥാനത്തേക്കു് ആക്ടിംഗ് വികാരിയായി ദിവ്യശ്രീ സി. വി. ജോൺ അച്ചനെ (കല്ലട) നിയമിച്ചിരിക്കുന്നു. ബ: അച്ചൻ വിദേശമിഷ്യൻസംഘത്തിലെ ഒരംഗമാണെന്നുള്ളതും പ്രസ്താവയോഗ്യമത്രെ.

---

ട്ടുമാറാൻ നാം പരിശീലിച്ചില്ലെങ്കിൽ ജീവിതത്തിൻെറ ആനന്ദസന്ദായകമായ ഒരു വശം നഷ്ടപ്പെടുകയാണു്. ഈ പരമാർത്ഥം അറിയാവുന്ന ഭാര്യാഭർത്താക്കന്മാർ പരസ്പരം പ്രദർശിപ്പിക്കുന്ന കൃതജ്ഞതാസഞ്ചയങ്ങൾ ആ കുടുംബത്തിൻെറ സൗഭാഗ്യസൗധം ഉയർത്തിപ്പണിയുന്നു. അവകാശവാദങ്ങളിൽ മാത്രം അലഞ്ഞുതിരിയുന്നവർ അവരുടെ എന്നല്ല അന്യരുടെയും ജീവിതനിർഭാഗ്യനിദാനമായി ഭവിക്കുന്നു. ഈ ഔഷധം ഒന്നു പ്രയോഗിച്ചുനോക്കേണ്ടതു തന്നെയാണെന്നുള്ളതിനു സംശയമില്ല.

# വേദവായനക്കുറിപ്പുകൾ

**തിങ്കൾ. 2. ശമു: 23. 13—17.**

ഫെലിസ്ത്യരെ ഭയന്നു് ദാവീദ് അദുല്ലാം ഗുഹയിൽ ഒളിച്ചു പാർക്കുന്ന കാലത്തു് ഉണ്ടായ ഒരു സംഭവമാണു് ഇവിടെ രേഖപ്പെടുത്തിയിരിക്കുന്നതു്. ഏതാണ്ടു് ഉച്ചതിരിഞ്ഞ സമയത്തു ദാഹപരവശനായിരിക്കുന്ന വേളയിലായിരിക്കണം വിദൂരത്തെ ബേത്ലഹേം പട്ടണവാതിൽക്കലുള്ള കിണററിലെ സ്വച്ഛജലം കുടിക്കുവാൻ ലഭിപ്പാൻ അദ്ദേഹം ആഗ്രഹം പ്രദർശിപ്പിച്ചതു്. സ്വാമിഭക്തരും വീരന്മാരുമായിരുന്ന ആ നായകന്മാർ ദാവീദിന്റെ ആഗ്രഹത്തിനു നിവൃത്തി വരുത്തണമെന്നു തന്നെ നിശ്ചയിച്ചിറങ്ങി. അവർ ശത്രുസൈന്യത്തെ മറികടന്നു് ആ കിണററിലെ വെള്ളവുമായി തിരിച്ചെത്തി. ആ വെള്ളം കണ്ടപ്പോഴാണു് അശ്രദ്ധയായി താൻ സംസാരിച്ച വാക്കുകളുടെയും തന്റെ സഹചരന്മാരുടെ പ്രവൃത്തിയുടെയും ഗൗരവം ദാവീദു മനസ്സിലാക്കിയതു്. ഏതൊരു മനുഷ്യനും ആ അവസരത്തിൽ ആ ജലം വാങ്ങി സന്തോഷപുരസ്സരം പാനം ചെയ്യുമായിരുന്നു. എന്നാൽ ദാവീദ് എന്താണു ചെയ്തതു്? "അവനോ, അതു കുടിപ്പാൻ മനസ്സില്ലാതെ യഹോവെക്കു നിവേദിച്ചു് ഒഴിച്ചു." സ്വയം നിയന്ത്രണം പാലിക്കാത്ത എത്രയോ മനുഷ്യരാണു തങ്ങളുടെ ആഗ്രഹനിവൃത്തിക്കു വേണ്ടി അതിനെ ചവിട്ടുമെത്തകളായി ഉപയോഗിക്കുന്നതു്. തങ്ങളുടെ സഹോദരീസഹോദരന്മാരായവർക്കു വ്യക്തിത്വമുണ്ടെന്നും ആ നിലയിൽ അവരോടു വർത്തിക്കണമെന്നും ആഗ്രഹമുള്ളവരാണോ നാമൊക്കെയും.

**ചൊവ്വാ. 2. ശമു: 5. 17—25.**

ഫെലിസ്ത്യരുമായി യുദ്ധം ചെയ്യേണ്ടിവന്ന രണ്ടു് അവസരങ്ങളിലും ദാവീദ് ദൈവേഷ്ടം ആരാഞ്ഞതും അവക്കു ലഭിച്ച മറുപടികളും കാണുക. ശത്രുവുമായുള്ള യുദ്ധത്തിനു് ഓരോ പ്രാവശ്യവും വിഭിന്നങ്ങളായ മാർഗ്ഗങ്ങളുപയോഗിക്കുവാനാണു ദാവീദിനു നിർദ്ദേശം ലഭിച്ചതു്. ആദ്യപ്രാവശ്യം നേരേ ചെന്നു ശത്രുവുമായി നേരിടുവാൻ ആജ്ഞ ലഭിച്ചു എങ്കിൽ രണ്ടാം പ്രാവശ്യം പിമ്പുറത്തുകൂടെ ചെന്നു് അവരെ തോല്പിക്കുവാനാണു് അദ്ദേഹം ആജ്ഞാപിക്കപ്പെട്ടതു്. ദൈവം ഓരോ അവസരങ്ങളിലും ഭിന്നമാർഗ്ഗങ്ങളായിരിക്കാം ഉപയോഗിക്കുന്നതെന്നുള്ളതിനു് ഒരു ചെറിയ ഉദാഹരണം മാത്രമാണിതു്. ദൈവത്തിലുള്ള സജീവവിശ്വാസത്തോടുകൂടെ പ്രാർത്ഥനയിൽ തനിക്കായി കാത്തിരിക്കുന്നവർക്കു ദൈവാത്മാവു കാണിച്ചുതരുന്ന മാർഗ്ഗങ്ങളെ കണ്ടു മനസ്സിലാക്കുവാനും മുൻ വിധിയോ സ്വാർത്ഥപരിഗണനകളോ കൂടാതെ അവയെ അനുസരിക്കുവാനും കഴിയുന്നതായിരിക്കും. അങ്ങനെയുള്ളവർ തങ്ങളുടെ ജീവിതത്തിൽക്കൂടെ ദൈവം ചെയ്യുന്ന അത്ഭുതകാര്യങ്ങളെ കണ്ടു ഗ്രഹിപ്പാനും കൃതജ്ഞതാപൂർവ്വം ദൈവത്തിന്റെ മഹത്തായ കൃപയ്ക്കുവേണ്ടി തനിക്കു സ്തോത്രം ചെയ്യുവാനും ഇടയാകും.

**ബുധൻ. 2. ശമു: 5. 1—10.**

രാജസ്ഥാനം പ്രാപിച്ചതിനു ശേഷം ദാവീദു ചെയ്ത പ്രഥമ കൃത്യങ്ങളിലൊന്നു തന്റെ രാജ്യത്തിനു് അനുയോജ്യമായ ഒരു തലസ്ഥാനനഗരം നിർമ്മിക്കുകയായിരുന്നു. അതിനായി യെരുശലേം നഗരവും പ്രാന്തപ്രദേശങ്ങളും യെബൂസ്യരിൽ നിന്നു് അദ്ദേഹം കൈവശപ്പെടുത്തി. "സൈന്യങ്ങളുടെ യഹോവ തന്നോടുകൂടെയുണ്ടായിരുന്നതു കൊണ്ടു് ദാവീദ് മേൽക്കുമേൽ പ്രബലനായിത്തീർന്നു." നൂററി ഒന്നാം സങ്കീർത്തനം ഈ കാലത്തു രചിക്കപ്പെട്ടതാണെന്നു് അഭിപ്രായപ്പെടുന്നവരുണ്ടു്. രാജാവെന്ന നിലയിൽ പുതിയ പുതിയ ഉത്തരവാദിത്വങ്ങൾ ഏറെറടുക്കേണ്ടി വന്ന അവസരത്തിൽ തന്റെ ആഗ്രഹങ്ങൾ പ്രാർത്ഥനാരൂപത്തിൽ പ്രകടിപ്പിക്കുക സ്വാഭാവികമായിരുന്നു. ആ വിധമൊരു സന്ദർഭത്തിനുതകുന്ന സങ്കീർത്തനമാണെന്നുള്ളതിനു സംശയമില്ല. ആ 'രാജഗായകൻ' നിഷ്ക്കളങ്കമാർഗ്ഗത്തിൽ ശ്രദ്ധ വയ്ക്കുകയും നിഷ്ക്കളങ്കഹൃദയത്തോടെ പെരുമാറുകയും ചെയ്യുമെന്നാണു പാടുന്നതു്. തന്റെ ഉപദേഷ്ടാക്കന്മാർ ആരായിരിക്കുമെന്നും അദ്ദേഹം വിവരിക്കുന്നുണ്ടു്. നല്ല നല്ല ആദർശങ്ങൾ തന്നെ. എങ്കിലും ഏതാണ്ടു മുപ്പതു കൊല്ലങ്ങൾക്കു ശേഷം തന്റെ മരണക്കിടക്കയിൽ കിടന്നു തിരിഞ്ഞു നോക്കിയപ്പോൾ എത്ര വലിയ അവസ്ഥാന്തരം തനിക്കു ഭവിച്ചു എന്നു ദാവീദു് സ്മരിച്ചുകാണണം. ആകാമായിരുന്നതും ആയിത്തീർന്നതും തമ്മിലുള്ള അന്തരം!!

**വ്യാഴം. 2. ശമു: 6.**

തലസ്ഥാന നഗരി ഉണ്ടായിക്കഴിഞ്ഞ ഉടനെ തന്നെ ദാവീദിന്റെ ശ്രമം യഹോവയുടെ പെട്ടകംകൂടെ അവിടെ സ്ഥാപിച്ചു് മതപരവും ദേശീയവുമായ ജീവിതത്തിന്റെ കേന്ദ്രമായി ആ നഗരത്തെ രൂപാന്തരപ്പെടുത്തുവാനായിരുന്നു. 132-ാം സങ്കീർത്തനം ഈ അവസരത്തിൽ രചിക്കപ്പെട്ടതായിരിപ്പാനെളുപ്പമുണ്ടു്. തന്റെ കഷ്ടതയുടെ കാലത്തു്, യാക്കോബിന്റെ വല്ലഭനു് ഒരു കൂടാരം കണ്ടെത്തുവോളം വിശ്രമിക്കയില്ലെന്നുള്ള തീരുമാനം അവിടെ എടുത്തു പറയുന്നുണ്ടല്ലോ. ഉസ്സായിക്കു ഭവിച്ച അനിഷ്ടസംഭവം ആ ദിവസത്തിന്റെ മംഗളത്തിനു മാലിന്യം ചേർത്തു. പക്ഷേ ആ വിധമുള്ള ഒരു മുന്നറിയിപ്പു നൽകേണ്ടതു ഭാവിയിൽ കുറേക്കൂടെ ശ്രദ്ധാപൂർവ്വം വർത്തിക്കേണ്ടതിനാവശ്യമായിരുന്നിരിക്കാം. ദാവീദിന്റെ ആഹ്ളാദപ്രകടനങ്ങളും മീഖളിന്റെ നിന്ദാവാക്കുകളും ദാവീദിന്റെ മറുപടിയും ശ്രദ്ധിക്കുക. ഈ വിധമുള്ള ഭോഷത്വം ചിന്തിക്കുന്ന മീഖളുകൾ ഇന്നുമുണ്ടു്. ദേവാലയസംബന്ധമായ ശുശ്രൂഷകളിൽ പങ്കുകൊള്ളുന്നതിലുള്ള വൈമനസ്യം ഇന്നും എത്രയോ പേരെ അലട്ടുന്നു. എന്നാൽ ദാവീദോ അതു തന്നെ സംബന്ധിച്ചിടത്തോളം ഒരു പദവി മാത്രമായിട്ടാണു കരുതിയതു്.

**വെള്ളി. 2. ശമു: 7. 1—17.**

ദാവീദ് രാജസ്ഥാനത്തു് അത്യുന്നതനായി; തലസ്ഥാന നഗരിയും തനിക്കു വസിക്കുവാൻ കൊട്ടാരവും നിർമ്മിതമായി. അധികം താമസിയാതെ രാജാവിന്റെ ചിന്തയിൽ വന്നതു യഹോവയ്ക്കു് ഒരു ആലയം നിർമ്മിക്കണമെന്നുള്ള ആഗ്രഹമായിരുന്നു. യഹോവയുടെ പെട്ടകം യെരുശലേമിലേക്കു കൊണ്ടുവന്നതിനു ശേഷം അതിനു ചുററും ആരാധകരായും ഗായകരായും മററും വർദ്ധിച്ചുവന്ന ജനക്കൂട്ടത്തിനുള്ള സൗകര്യത്തെപ്പററിയുള്ള ചിന്ത ആയിരിക്കാം ഉടനടി ആലയം നിർമ്മിക്കണമെന്ന ആഗ്രഹം ആ രാജഹൃദയത്തിൽ ഉദിപ്പിച്ചതു്. അതിലുമുപരിയായി യഹോവയോടു തനിക്കുള്ള ഭക്തിയും സ്നേഹവും കാണിക്കുവാനുള്ള ഒരു മാർഗ്ഗം കൂടെ ആയിട്ടായിരിക്കാം ദാവീദു് ഈ കൃത്യത്തിനു മുതിർന്നതു്. യൗവ്വനകാലത്തു തത്തുല്യമായ വിധത്തിൽ ഭാവികാലജീവിതത്തെപ്പററി മോഹനസ്വപ്നങ്ങൾ കാണുകയും ദൈവത്തിനു വേണ്ടി സ്ഥിരപ്രതിജ്ഞ ചെയ്യുകയും ചെയ്യുന്നവരുണ്ടു്. "എന്റെ ദൈവത്തിനു വേണ്ടി ഞാനിന്നതു് ചെയ്യും" എന്നീ പ്രകാരം ത്യാഗം, കഷ്ടത, കണ്ണുനീർ

# സുപ്രധാനമായ ഒരു കാലഘട്ടം.

## അനുതാപത്തിലേക്കു നമ്മെ നയിക്കണം

(ഡോക്ടർ സി. ററി. ഈപ്പൻ)

(സിറിയൻക്രിസ്ത്യൻകോൺഗ്രസ്സിൽ ചെയ്ത സ്വാഗതപ്രസംഗമാണ് താഴെ ഉദ്ധരിക്കുന്നതു്.)

സിറിയൻക്രിസ്ത്യൻസംസ്കാരത്തിന്റെ പുരാതനവും ശ്രേഷ്ഠവുമായ അസ്ഥാനങ്ങളിൽ ഒന്നായ കായങ്കുളം ഇടവകയിൽ ഒരു കാലത്തു് ഉൾപ്പെട്ടിരുന്നതും ഇപ്പോഴും സജീവമായ പ്രവർത്തനം നടത്തിക്കൊണ്ടിരിക്കുന്നതുമായ ഈ കററാനം ഇടവകയിൽവെച്ചു് ഇക്കൊല്ലത്തെ വാർഷികം നടത്താൻ ഇടയായതു് ഒരു ഭാഗ്യമായി ഞങ്ങൾ കരുതുന്നു. മാർ സ്ലേപ്പാനോസ് സഹദായുടെ നിരർഗ്ഗളവും അനുസ്യൂതവുമായ ശക്തിപ്രവാഹം ഈ ദേശത്തെ നാനാജാതിമതസ്ഥന്മാരെ ഒരു പോലെ സ്പർശിക്കുന്നതുപോലെ തന്നെ, ഈ സംരംഭത്തേയും സ്പർശിക്കുന്നുണ്ടെന്നു് ഞങ്ങൾ ദൃഢമായി വിശ്വസിക്കുന്നു. കാദീശന്മാരുടെ പ്രവർത്തനം കായംകുളം കാദീശാപ്പള്ളിക്കെന്നതുപോലെ ഈ പരിസരങ്ങൾക്കും അനുഗ്രഹഹേതുകമായിരുന്നുംവന്നു് ഞങ്ങൾ കരുതുന്നു. സുറിയാനിസഭാചരിത്രത്തിലെ സുപ്രസാതാരവും ഭക്തനും വേദപുസ്തകം ആദ്യം മലയാളത്തിലേക്കു വിവർത്തനം ചെയ്തു് വിദേശമിഷ്യനറിമാർക്കു പോലും മാർഗ്ഗദർശിത്വം നൽകിയ പുണ്യശ്ലോകനുമായ വന്ദ്യദിവ്യശ്രീ പീലിപ്പോസു റമ്പാൻ ഈ ദേശവാസിയാണെന്നു് ഞങ്ങൾ അഭിമാനപുരസ്സരം സ്മരിക്കുന്നു. പീലിപ്പോസ് റമ്പാനെപ്പോലെയുള്ള സഭാഭക്തന്മാർ കൂടുതൽ നമ്മുടെ ഇടയിൽ ആവിർഭവിച്ചിരുന്നെങ്കിൽ വിദേശമിഷ്യൻകാരുടെ ചൂഷണത്തിനു് ഇപ്പോഴത്തെപ്പോലെ നാം പാത്രീഭൂതരാകയില്ലായിരുന്നു.

സുറിയാനിസഭയുടെ സുദീർഘമായ ചരിത്രത്തിലെ ഒരു സുപ്രധാനഘട്ടത്തിലാണ് നാമിവിടെ സമ്മേളിക്കുന്നതെന്നുള്ള വസ്തുത നാമൊരിക്കലും വിസ്മരിച്ചുകളയരുതു്. വി. തോമ്മസ് അപ്പോസ്തോലൻ ഇൻഡ്യയിൽ സുവിശേഷം അറിയിച്ചതിന്റെ 19-ാം ശതാബ്ദജൂബിലി നാം ആർഭാടപൂർവ്വം ആഘോഷിച്ചതു് ഇക്കൊല്ലമാണ്. ആ ആഘോഷഫലമായി സെൻറു് തോമ്മസ്ദിനം ഒരു പൊതുഒഴിവു് ആകാൻ പോകുന്നു എന്നു പറയുന്നതിൽ പ്രത്യേകിച്ചു് വി. അപ്പോസ്തോലന്റെ പാദസ്പർശനത്താൽ അനുഗൃഹീതമാക്കപ്പെട്ട നിരണത്തുവെച്ചു കൂടിയ മഹാസമ്മേളനവും അപ്പോസ്തോലന്റെ പേരിനോടു ബന്ധപ്പെട്ടിട്ടുള്ള സ്ഥലങ്ങളിലേക്കു് നടത്തപ്പെട്ട പുണ്യയാത്രയും നമ്മുടെ പൂർവ്വചരിത്രത്തെ അനുസ്മരിപ്പിക്കുന്ന സ്മാരകഗ്രന്ഥവും സുറിയാനിസഭാചരിത്രത്തിൽ എക്കാലവും ഓർക്കപ്പെടാവുന്ന വിശിഷ്ടസംഭവങ്ങളാണ്. ജൂബിലിആഘോഷം പഴയനിയമകാലം മുതൽ ഒരു വീണ്ടെടുപ്പിന്റെ അവസരമായിട്ടാണ് പരിഗണിച്ചുപോന്നിട്ടുള്ളതു്. സുറിയാനിസഭയെ മുറുകെപ്പററിയിരിക്കുന്ന നിർജ്ജീവാവസ്ഥയിൽ നിന്നും വീണ്ടെടുത്തു് ഒരു പുതിയ മിഷ്യനറിപ്രസ്ഥാനത്തിന്റെ പ്രാരംഭമിടുന്നതിനുള്ള സുവർണ്ണാവസരമാണിതെന്നു് നാം ഓർക്കണം.

കഴിഞ്ഞ ഡിസംബറിൽ കോട്ടയത്തു കൂടിയ അഖിലലോക യുവജന സമ്മേളനവും സഭാചരിത്രത്തിലെ ഒരു വിശേഷസംഭവമാണ്. എക്യൂമെനിക്കൽ പ്രസ്ഥാനം സമാരംഭിച്ചതിന്റെ ശേഷം ഇദംപ്രഥമമായിട്ടാണ് യൂറോപ്പിനു് വെളിയിൽവെച്ചു് ഇതുപോലെയുള്ള ഒരു സാർവ്വത്രികസമ്മേളനം കൂടുന്നതു്. സുറിയാനിസഭയുടെ ഇവിടത്തെ സാന്നിദ്ധ്യമാണ് ഇതിനു് പ്രേരണ നൽകിയതു്. സുറിയാനിസഭയുടെ കണ്ണുകൾ തുറക്കുന്നതിനു് അതു് പ്രേരകമായിരിക്കേണ്ടതുമാണ്.

കഴിഞ്ഞ അരശതാബ്ദമായി സുറിയാനിസഭയിൽ നടമാടിക്കൊണ്ടിരുന്ന വ്യവഹാരങ്ങളും തർക്കങ്ങളും ഇനിയും അവസാനിച്ചിട്ടില്ല. ഹൈക്കോർട്ടിലെ വിധിയോടു കൂടെ സഭ ഒരു പിളർപ്പിലേക്കു് വായുവേഗത്തിൽ നീങ്ങിക്കൊണ്ടിരിക്കയാണ്. വിശ്വാസവ്യത്യാസം കൂടാതെ സഭാചരി

---

ഈ വക ചിന്തകളൊന്നും കൂടാതെ തീരുമാനിക്കാറുണ്ടു്. ആ വിധമുള്ള ആദർശങ്ങൾ നഷ്ടപ്പെടുത്താതിരിക്കുവാൻ, പ്രത്യേകിച്ചു നിങ്ങൾക്കു സുഖസമൃദ്ധമായ ചുററുപാടുകൾ ഉണ്ടായിക്കഴിയുമ്പോൾ നിങ്ങളുടെ നല്ല തീരുമാനങ്ങൾ വിസ്മരിക്കാതിരിക്കുവാൻ പ്രത്യേകം സൂക്ഷിക്കണം.

ശനി. 2. ശമൂ: 7. 18—29.

ദാവീദിന്റെ തീരുമാനം നിറവേററുവാനുള്ള ഭാഗ്യം അദ്ദേഹത്തിനു ലഭിച്ചില്ല. അതിനു കാരണം അന്നു ദാവീദിനു ഗ്രഹിക്കുവാൻ സാധിച്ചില്ലെങ്കിലും പിൽക്കാലത്തു് അതു ഗ്രഹിച്ചു എന്നു വേണം 1. ദിനവൃത്താന്തം 22. 8-ൽ നിന്നു നാം മനസ്സിലാക്കുവാൻ. രക്തപങ്കിലമായ കൈകളാൽ ദേവാലയം നിർമ്മിക്കപ്പെടരുതെന്നുള്ളതായിരുന്നു ദൈവത്തിന്റെ ഉദ്ദേശം. ബാല്യയൗവ്വനകാലത്തു നാം ചെയ്ത തീരുമാനങ്ങൾ പലപ്പോഴും നിറവേറാതെ പോകുന്നതായി വാർദ്ധക്യകാലത്തു നാം മനസ്സിലാക്കാറുണ്ടു്. "അരുതു്, പാടില്ല" എന്നെല്ലാം ലഭിക്കുന്ന ദൈവനിർദ്ദേശങ്ങൾക്കു കാരണം ജീവിതത്തിന്റെ മന്ദമായ ഗതിയിൽ ദൈവം വെളിപ്പെടുത്താതിരിക്കുകയില്ല. ദൈവത്തിന്റെ ആജ്ഞയെ കൃതജ്ഞതാപുരസ്സരം ദാവീദു് അനുസരിച്ചു. അതുപോലെ നാമും അനുസരിക്കണം. അതു കൃതാർത്ഥതയില്ലാതെ നിരാശയ്ക്കു വകതരികയില്ല.

ത്രത്തിൽ ആദ്യമായി ഉണ്ടാകാൻ പോകുന്ന ഒരു വിളിയാണിതെന്നു നാം ഓർക്കണം. ഛിന്നഭിന്നമായിരിക്കുന്ന സഭാമാതാവിൻെറ ഗാത്രത്തെ ഇനിയും മുറിപ്പെടുത്തുന്ന ആ ദയനീയസംഭവത്തിൽനിന്ന് അതിനെ രക്ഷിക്കുന്നതിന് സഭാമക്കൾ മുമ്പോട്ടു വരാത്തതാണ് ഗർഹണീയമായിട്ടുള്ളത്. സഭയിലെ ഭിന്നതകൾ തീർക്കുന്നതിന് ലോകമാസകലം ആവേശംകൊള്ളുമ്പോൾ, അതിന് മാർഗ്ഗം തെളിക്കുന്ന നമ്മുടെ അധഃപതിച്ച മനഃസ്ഥിതിയെ എത്ര തന്നെ അപലപിച്ചാലും അധികമായിപ്പോകയില്ല. സഭ രണ്ടാകാൻ പോകുന്ന ഈ ദയനീയഘട്ടത്തിൽ, ദൈവസ്നേഹമുള്ള സഭാമക്കൾ, വിശേഷിച്ച് യുവാക്കന്മാർ, മുമ്പോട്ടു വന്ന് സഭയെ രക്ഷിക്കേണ്ട ഒരു സുവർണ്ണാവസരമാണിതെന്ന ഓർപ്പിച്ചുകൊള്ളട്ടെ.

അടുത്തു നടക്കാൻപോകുന്ന മേല്പട്ടസ്ഥാനാഭിഷേകകർമ്മവും ഒരു ഗൌരവാവഹമായ സംഭവമാണ്. സഭയിലെ മേല്പട്ടക്കാരെ വാഴിക്കുന്നത്, സഭാചരിത്രത്തിലെ ഒരു പുതിയ അദ്ധ്യായം ആരംഭിക്കുന്നതുപോലെയാണ്. അഞ്ചു മെത്രാന്മാരുടെ ഒന്നിച്ചുള്ള സ്ഥാനാഭിഷേകകർമ്മം സഭയ്ക്കു മുമ്പൊരിക്കലും ഉണ്ടായിട്ടില്ലാത്ത ചൈതന്യവും വളർച്ചയും പ്രദാനംചെയ്യുമെന്ന് പ്രതീക്ഷിക്കാം.

ഈദൃശകാരണങ്ങൾകൊണ്ട് നാമൊരു സുപ്രധാനസന്ധിയിലാണിവിടെ സമ്മേളിക്കുന്നതെന്നുള്ളത് സുവിദിതമാണ്. സിറിയൻക്രിസ്ത്യൻകോൺഗ്രസ്സിന് സങ്കുചിതമായ യാതൊരു പരിപാടിയുമില്ലെന്ന് ഉച്ചൈസ്തരം ഘോഷിക്കാവുന്നതാണ്. സി: കോ: രാഷ്ട്രീയകാര്യങ്ങളിൽ ഇടപെടുന്നില്ലെന്ന് ചിലർ ഖേദിക്കാറുണ്ട്. ഇൻഡ്യ ഒരു മതേതര, സ്വതന്ത്ര, ജനാധിപത്യരാഷ്ട്രമായി പ്രഖ്യാപനം ചെയ്യപ്പെട്ടിരിക്കുമ്പോൾ വർഗ്ഗീയസംഘടനകളുണ്ടാക്കി നിയമസഭാസ്ഥാനങ്ങൾക്കും ഉദ്യോഗങ്ങൾക്കും പോരാട്ടം ചെയ്യുന്നത് രാജ്യത്തിൻെറ പുരോഗമനത്തെ സഹായിക്കയില്ലെന്നു മാത്രമല്ല, ആത്മത്യാഗപരമായിരിക്കുമെന്നും നമ്മുടെ ഒന്നാംകിട നേതാക്കന്മാർ അസന്ദിഗ്ദ്ധഭാഷയിൽ പ്രഖ്യാപനം ചെയ്തുകഴിഞ്ഞിരിക്കുന്നു. ഒരു ജനാധിപത്യഭരണത്തിൻെറ വിജയത്തിന് എല്ലാ പൌരന്മാരും വർഗ്ഗത്തേയും മതത്തേയും പിടിച്ച് ഭിന്നതകൾ പുലർത്താതെ, മനുഷ്യസമുദായത്തെ ഏകഘടകമായി കരുതി പെരുമാറേണ്ടതാണ്. അതല്ലാതെ രാഷ്ട്രീയരംഗത്ത് മതവും വർഗ്ഗവും പുലർത്താൻ പോകയാണെങ്കിൽ ജനാധിപത്യം വിജയിക്കാൻ പോകുന്നില്ല. തൻനിമിത്തം ഭിന്നതയും അരാജകത്വവും അഴിച്ചുവിടപ്പെടുകയും രാജ്യം രക്തപ്പുഴയിൽ ആറാടുകയും ഒരു വിനാഴികയ്ക്കുള്ളിൽ ഇൻഡ്യ പഴയ പടി വിദേശശക്തികൾക്കധീനപ്പെടുകയും ചെയ്യുന്നതാണ്.

കൂടാതെ, ഇൻഡ്യയിലെ വെറും രണ്ടുശതമാനം മാത്രമുള്ള ഒരു ബലഹീനന്യൂനപക്ഷമായ ക്രിസ്ത്യാനികൾ മതത്തിൻെറ പേരിൽ രാഷ്ട്രീയരംഗത്ത് പോരാടിയാൽ, മതം ശക്തിപ്പെടുകയില്ലെന്നു മാത്രമല്ല ഇപ്പോൾ കരഗതമായിരിക്കുന്ന രാഷ്ട്രീയനില തന്നെ അവർ നഷ്ടപ്പെടുത്തുന്നതുമാണ്. ജനസംഖ്യാനുപാതികമായ ഉദ്യോഗസ്ഥവിതരണമാണെങ്കിൽ, ഡാക്ടർ ജോൺമത്തായിക്കും രാജകുമാരി അമൃതകൌറിനും മന്ത്രിമാരാകാനും, മഹാരാജസിംഗിനും ഡാക്ടർ H. C. മുക്കർജിക്കും ഗവർണർമാരാകാനും സാധിക്കുന്നതല്ല. അതുകൊണ്ട്, ക്രിസ്ത്യാനികൾ രാഷ്ട്രീയമണ്ഡലത്തിൽ മതവുമായി രംഗപ്രവേശം ചെയ്യുന്നത് ബുദ്ധിപൂർവ്വമല്ലെന്നു മാത്രമല്ല, ആത്മഹത്യാപരവുമായിരിക്കുമെന്നു നാം ഓർത്തിരിക്കണം. ഇൻഡ്യ ഒരു ജനാധിപത്യ രാഷ്ട്രമായി പ്രഖ്യാപനം ചെയ്യപ്പെട്ടപ്പോൾ ക്രിസ്തീയനേതാക്കന്മാർ ഏകശബ്ദമായി തങ്ങൾക്കു നിയമസഭയിലും ഉദ്യോഗസ്ഥമണ്ഡലങ്ങളിലും സംവരണം വേണ്ടായെന്നും രാഷ്ട്രത്തിലുള്ള അവരുടെ സ്ഥാനം പരിപൂർണ്ണമായ ഭൂരിപക്ഷസമുദായങ്ങളുടെ സന്മനസ്സിനു സമർപ്പിച്ചിരിക്കുന്നു വെന്നും പ്രഖ്യാപനം ചെയ്യപ്പെട്ടു. വർഗ്ഗങ്ങൾ തമ്മിൽ കലഹിച്ചു കൊണ്ടിരിക്കുന്ന ഒരു രാജ്യത്ത്, സമാധാനത്തിൻെറയും സാഹോദര്യത്തിൻെറയും ദൌത്യമായി പരിണമിച്ചുവെന്നു മാത്രമല്ല, ഭൂരിപക്ഷ സമുദായങ്ങൾക്ക് ക്രിസ്ത്യാനികളെപ്പററിയുള്ള മതിപ്പു വർദ്ധിക്കുകയും ചെയ്യുവാൻ അതുഇടയാക്കി. ഒരു സനാതനഹിന്ദുവും "ഉരുക്കുമനുഷ്യൻ" എന്ന അപരനാമത്താൽ അറിയപ്പെട്ടിരുന്ന ആ സർദർപട്ടേൽ പറഞ്ഞത്, "ക്രൈസ്തവ നേതാക്കന്മാരുടെ ഈ പ്രഖ്യാപനം ഇൻഡ്യാ ചരിത്രത്തിൽ സ്വർണ്ണലിപികളിൽ രേഖപ്പെടുത്തേണ്ട ഒരു വിശിഷ്ട സംഭവം ആണ്" എന്നത്രേ.

ഭാരതത്തിലെ ക്രിസ്ത്യാനികൾ സംശയലേശംകൂടാതെ ധരിച്ചിരിക്കേണ്ട ഒരു സംഗതികൂടെയുണ്ട്. ക്രിസ്തുമതം നിയമസഭാസീററുകളും ഉദ്യോ

Licence No. 498 Dated 20-8-1946 Reg. M. 5286

# THE CHURCH WEEKLY

## സിസ്റ്റേർഷ്യൻ സന്യാസ ജീവിതം.

(കെ. വി. എം.)

(ഫ്രാൻസിലെ സിസ്റ്റേർഷ്യൻ സന്യാസ സാമൂഹത്തിന്റെ എട്ടാം ശതവത്സരാഘോഷം 1953 ജൂൺ മുതൽ സെപ്റ്റംബർവരെ നടത്തപ്പെടുന്നതാണ്. ഈ സമൂഹത്തിന്റെ ജീവിതരീതികൾ വായനക്കാർക്കു വിജ്ഞാനപ്രദമായിരിക്കുമെന്നു കരുതുന്നു.)

എട്ടുശതാബ്ദങ്ങൾമുമ്പു ബെർനാഡ് എന്ന വിശുദ്ധനാൽ സ്ഥാപിക്കപ്പെട്ട സിസ്റ്റേർഷ്യൻ സന്യാസി സമൂഹത്തിലെ ആയിരക്കണക്കിനു സന്യാസികൾ ഇന്നും അന്നുണ്ടാക്കപ്പെട്ട നിയമങ്ങൾക്കു സ്വമനസ്സാലെ വിധേയരായി കോലാഹലബഹുലവും, വിപ്ളവസങ്കലിതവുമായ ഫ്രാൻസിലെ ആധുനിക പൊതു ജീവിതത്തിൽ നിന്നും ഒഴിഞ്ഞുമാറി ത്യാഗവും, കഠിനമായ സഹനശക്തിയും അവരുടെ ജീവിതത്തിൽ പ്രായോഗികമാക്കി ശാന്തപരമായി മുന്നോട്ടു പോകുന്നു. ഈ സമൂഹത്തിന്റെ വകയായ അറുപതിൽപരം ആശ്രമങ്ങളിലും ആരംഭകാലം മുതൽ നിലവിലിരിക്കുന്ന പ്രാർത്ഥനകളും, ധ്യാനങ്ങളും കായികദ്ധ്വാനവും ഇന്നും അനുസ്യൂതം തുടരുന്നു. ഈത്രിമുഖകർമ്മ പദ്ധതികളിൽ നിന്നും ഇവരെവ്യതിചലിപ്പിക്കുവാൻ യാതൊരു ശക്തിക്കും സാധ്യമല്ലതന്നെ. ആശ്രമം സന്ദർശിക്കുന്ന ഒരു സന്ദർശകനു ഒന്നാമതനുഭവപ്പെടുന്നതു അവിടുത്തെ പരിപൂർണ്ണമായ നിശബ്ദതയാണ്. സന്യാസികൾ സദാനേരത്തിലും നിശബ്ദരായിരിക്കണമെന്നാണ് അവിടത്തെ നിയമം. ധ്യാനവും, പാപബോധവും എന്ന ബുദ്ധിപരമായ രണ്ടു പ്രവർത്തനങ്ങളാണ് ഈ സമൂഹത്തെ ഭരിക്കുന്നതു്. സമൂഹ സ്ഥാപകന്റെ കാലത്തു സ്വീകരിച്ചിട്ടുള്ള നോമ്പും, ഉപവാസവും, രാത്രിയാമ പ്രാർത്ഥനകളും, ആരാധനകളും ഇതരകർമ്മാനുഷ്ഠാനങ്ങളും യാതൊരു ഭേദഗതികൾക്കും അടിമപ്പെടാതെ തുടർന്നു നടന്നുകൊണ്ടിരിക്കുന്നു. ഡിസിപ്ളിന്റെ സ്ഥാനം അദ്വിതീയമാണ്. മഞ്ഞുകാലത്തും, വേനൽക്കാലത്തും ഈ സന്യാസികൾ തുണി കൊണ്ടുള്ള വസ്ത്രങ്ങൾധരിക്കുന്നു. ഷീറ്റുകൾ ഉപയോഗിക്കാതെ പരുപരുത്തതും കച്ചികൊണ്ടു നിർമ്മിച്ചതുമായ പായകളിലാണ് ഇവർ ശയിക്കുന്നതു്. ആശ്രമമണിനാദശ്രവണമാത്രയിൽ തന്നെ ക്ലിപ്തകൃത്യങ്ങൾക്കു ഹാജരാകേണ്ടതിനാൽ അവർ സാധാരണ ധരിക്കുന്ന വസ്ത്രങ്ങൾ ഉറങ്ങുമ്പോഴും ഉപയോഗിച്ചിരിക്കണമെന്നു പ്രത്യേകം നിർബന്ധമുണ്ട്. എല്ലാ സന്യാസികളും കായികമായ അദ്ധ്വാനം ചെയ്യണമെന്നുള്ളതു ഈ സമൂഹത്തിലെ തികച്ചും അഭിനന്ദനീയമായ ഒരു ചട്ടമാണ്. കൊയ്ത്തുകാലത്തു ധാന്യങ്ങളും, മുന്തിരപ്പഴങ്ങളും ഇവർ ശേഖരിച്ചു വില്പന നടത്തുന്നു. ധാന്യങ്ങൾ പൊടിക്കുക. ബ്രെഡ് ഉണ്ടാക്കുക. കലാപരമായ മേന്മവഹിക്കുന്ന ശില്പപണികളിൽ വ്യാപൃതരാകുക മുതലായവയാണ് മറ്റു ജോലികൾ. വൃത്തിയായും ലാഭകരമായും ബ്രെഡുണ്ടാക്കുന്നതിനു ഇവരെക്കാൾ കഴിവുള്ള ആളുകൾ കാണുകയില്ല.

ക്ലിപ്തമായ ദിനചര്യകൾ ഈ സമൂഹത്തിനുണ്ട്. പ്രാർത്ഥന എന്ന അച്ചുതണ്ടിലാണ് സിസ്റ്റേർഷ്യൻ സന്യാസ ജീവിതചക്രം തിരിയുന്നതു. രാത്രി രണ്ടുമണിക്കു പ്രാർത്ഥനയ്ക്കുള്ള മണിനാദം മുഴങ്ങും. രാവിലെ ഏഴു മണിവരെ പ്രാർത്ഥനയിൽ അവർ ഉറ്റിരിക്കും. അതുകഴിഞ്ഞു സസ്യങ്ങളും പഴങ്ങളും മാത്രമായ പ്രഭാത ഭക്ഷണം കഴിക്കും. തുടർന്നു പത്തുമണിവരെ ആശ്രമത്തിന്റെ വകയായ കൃഷിസ്ഥലങ്ങളിൽ ഇവർ ജോലികൾ ചെയ്യുന്നു. വീണ്ടും ചാപ്പലിൽ എത്തി പ്രാർത്ഥനയും, ധ്യാനവുംകഴിഞ്ഞു ഉച്ചഭക്ഷണം കഴിക്കുന്നു. അനന്തരം മൂന്നു മണിക്കൂർനേരം വയലുകളിൽ സന്യാസികൾ ഓരോരോ പണികൾ ചെയ്തതിനുശേഷം അഞ്ചു മണിവരെ ചാപ്പലിൽ ഉണ്ടായിരിക്കും. ആറുമണിക്കു അത്താഴം കഴിച്ചശേഷം ഏഴുമണിയോടുകൂടി അവരവരുടെ മുറികളിലേക്കു അവർ പോകുന്നു. അതോടുകൂടി മാനസ്സികമായ ജോലികളിൽ അവർ ശ്രദ്ധവയ്ക്കുന്നു.

ഫ്രാൻസിലെ ജീവിതത്തെയും കലകളെയുംനേർപന്ഥാവിൽ ചരിപ്പിക്കുന്നതിനുഈ സന്യാസികൾക്കുകുറെയെല്ലാംസാധിച്ചിട്ടുണ്ട്. സന്യാസാശ്രമങ്ങൾകൗതുകകരമായ ചിത്രപ്പണികളോടുകൂടി നിർമ്മിച്ചിട്ടുള്ളതാണ്. പള്ളികളുടെ മേൽപ്പുരകൾ പ്രത്യേക രീതിയിൽ പണിയപ്പെട്ടിരിക്കുന്നു. (Ribbed Cross Vaulting) സിസ്റ്റേർഷ്യൻസന്യാസികൾ സ്വയത്യാഗത്തിന്റെയും, വിശുദ്ധിയുടെയും, നിഷ്കളങ്കതയുടെയും, ലാളിത്യജീവിതത്തിന്റെയും മാതൃകകളായിലോകത്തിൽജീവിക്കുന്നു.

---

ഗങ്ങളും സമ്പാദിക്കുന്നതിനുള്ള ഒരു ഉപാധി അല്ലാ. എന്നാൽ ദൈവരാജ്യ [illegible] ദൈവ—മനുഷ്യൻ തന്റെ സ്വന്ത രക്തംകൊണ്ടു നേടിത്തന്നിട്ടുള്ള ഒരു കൃപാമാർഗ്ഗമാണ്, എന്നുള്ളതത്രേ. ദൈവരാജ്യത്തെയും അതിന്റെ നന്മയേയും അന്വേഷിക്കുക മറ്റെല്ലാം നിങ്ങൾക്കു സമൃദ്ധിയായി നൽകപ്പെടും.

സുറിയാനിസഭയിൽ ഇന്നു വ്യവഹാരങ്ങളും തർക്കങ്ങളും നടമാടിക്കൊണ്ടിരിക്കയാണ്. ഇപ്പോഴത്തെ സഭാവിഭാഗങ്ങൾ തന്നെ ഉത്തമ ക്രിസ്തീയ സാക്ഷിത്വത്തിനു ഭാരിച്ചവിലങ്ങുതടിയാണെന്നു ലോകം വിശ്വസിക്കുന്നു. കഴിഞ്ഞ രണ്ടു ലോകമഹായുദ്ധങ്ങളും അതിനെ തുടർന്നുണ്ടായ കമ്മ്യൂണിസവും സഭാപുനരൈക്യത്തിനു വലിയ പ്രചോദനം നൽകിക്കൊണ്ടിരിക്കയാണ്. ഇത്തരുണത്തിൽ സഭാഭിന്നത വർദ്ധിപ്പിക്കാൻ മലങ്കരസഭ ആവേശംകൊള്ളുന്നതു അവരുടെ ഹ്രസ്വബുദ്ധിയുടെയും അധഃപതിച്ച ആത്മീയനിലയുടെയും ഒരു പ്രത്യക്ഷലക്ഷണം മാത്രമാണ്. പുരാതനകാലങ്ങളിൽ സഭയിലുണ്ടായിട്ടുള്ള പിരിച്ചിലുകളെ തന്നെ ഇല്ലായ്മ ചെയ്യുവാൻ സഭാഭക്തന്മാർ നെടുവീർപ്പിടുമ്പോൾ മലങ്കര സുറിയാനിക്കാർ പിരിച്ചിലുകൾ വർദ്ധിക്കാൻ ഉദ്യമിക്കുന്നതു് മനോവേദനയോടു കൂടെയല്ലാതെ വീക്ഷിക്കാൻ നിവൃത്തിയില്ല. നമുക്കോ നമ്മുടെ സന്തതികൾക്കോ വഹിക്കാൻ പാടില്ലാത്ത ഒരു ചുമടു് സഭമേൽ നാം വലിച്ചു കയറ്റുകയാണെന്നു് ഓർക്കണം.

(തുടരും)

Printed & Published by N. M. Abraham B. A. at the Malayala Manorama Press, Kottayam